

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 07 No. 42 | THE ONLINE OFFICIAL NEWS BULLETIN | 2024 September 26

## SEASON OF CROSS | സ്ലീബാകാലം | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 3rd Sunday after the Holy Cross ♪3 29 | ♪7 30 | Comme. of Evangelists St. Adai, St. Abhai the Martyr, Mar Malke ♪3 1 |  136th Mem. of Karottuveettil Shemavon Mar Dionysius ✠ (Kadungamangalam) ♪7 2 |  339th Comme. of St. Yeldo Mar Baselius (Kothamangalam Cheriya Palli) ♪3 3 | ♪7 4 | ♪3 5 |



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഹ്യൂമൻ എംപവർമെൻറ് ഡിപ്പാർട്ട്മെന്റിന്റെ കീഴിൽ ‘സൗഖ്യയാൻ’, ‘കരുതൽ’ എന്നീ പേരുകളിൽ പുതിയ രണ്ട് പദ്ധതികളുടെ പ്രവർത്തന ഉദ്ഘാടനവും, ലോഗോ പ്രകാശനവും പരിശുദ്ധ കാതോലിക്കാ ബാവാ നിർവഹിച്ചു. ഹ്യൂമൻ എംപവർമെന്റ് ഡിപ്പാർട്ട്മെന്റ് പ്രസിഡൻറ് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, ഡയറക്ടർ ഫാ. പി. എ. ഫിലിപ്പ്, ഫാ. മാത്തുക്കുട്ടി റമ്പാൻ, ഫാ. ബെന്യാമിൻ ശങ്കരത്തിൽ ഉൾപ്പെടെയുള്ള ഹ്യൂമൻ എംപവർമെന്റ് എക്സിക്യൂട്ടീവ് ബോർഡ് അംഗങ്ങൾ സംബന്ധിച്ചു.



കോട്ടയം ആർപ്പൂക്കര മാർ ഗ്രീഗോറിയോസ് കാരുണ്യനിലയം സ്നേഹ സംഗമവും സൗജന്യ ഡയാലിസിസ്, ഓണക്കിറ്റ് വിതരണവും ഓണാഘോഷവും ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് ഉദ്ഘാടനം ചെയ്തു.



ചെങ്ങന്നൂർ ഭദ്രാസന സൺഡേ സ്കൂൾ അദ്ധ്യാപക സംഗമം, പുത്തൻകാവ് സെന്റ് മേരീസ് കത്രീഡ്രലിൽ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് ഉദ്ഘാടനം ചെയ്യുന്നു.




The Inauguration of the Physiotherapy room of Gregorian Special School, Roha as part of the CSR Initiative of Muthoot Finance was held on Friday 20th September 2024 in the estemmed presence of Geevarghese Mar Coorilos (President, Gregorian Community), Akhileshwar Oja, Assistant Regional Manager - Muthoot Finance, Satish Bhure - Assistant Branch Manager, Nagothane and Mrs. Julie Zachariah Ex- RBI Manager and Consultant Muthoot Group Companies and other dignitaries.



രാജസ്ഥാൻ അബു റോഡിലെ ജ്യോതിസ് ആശ്രമത്തിന്റെ പ്രതിഷ്ഠ പെരുന്നാളിനോടനുബന്ധിച്ച് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ വിശുദ്ധ കുർബാന അർപ്പിച്ചു. സെപ്റ്റംബർ 20–ന് ആശ്രമ സ്ഥാപകനായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ വിശുദ്ധ കുർബാന അർപ്പിച്ചു. കേരളത്തിൽ നിന്നും കേരളത്തിന് പുറത്ത് നിന്നുമുള്ള സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ ഉൾപ്പെടെയുള്ളവർ പെരുന്നാൾ ശുശ്രൂഷകളിൽ സംബന്ധിച്ചു.



മാവേലിക്കര സെന്റ് പോൾസ് സുവിശേഷാലത്തിലെ അത്മായ പ്രബോധന പഠനത്തിന്റെ ഭാഗമായി കായംകുളം കാദീശ കത്തീഡ്രൽ മാർ ഗ്രീഗോറിയോസ് കുരിശടിയിൽ ഓണവാര സുവിശേഷ യോഗം സംഗീത വിരുന്നും സംഘടിപ്പിച്ചു. ഡോ. യൂഹാനോൻ മാർ തെവോദോറോസ് ഉദ്ഘാടനം ചെയ്തു. ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർഎപ്പിസ് കോപ്പാ, ഫാ. ഡോ. കുര്യൻ ഡാനിയേൽ എന്നിവർ പ്രസംഗിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്രരേഖ

# എഴുത്തുകളുടെ നമ്പർ ബുക്ക്

### പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

## 1919-നു കൊല്ലം 1095-ാമാണ്ടു വൃശ്ചികം 5-നു മുതലുള്ള ഡയറി ബുക്ക്

8. പ്രിയരെ, ഇവിടെ നടത്തിവരുന്ന സണ്ടേസ്കൂൾ കിഴക്കും പടിഞ്ഞാറും വടക്കും തെക്കും എന്നുള്ളതിനെ കൂടാതെ ഇവിടുത്തെ വായനശാലയിൽ വന്നു ചേരുവാൻ കഴിയുന്ന കുട്ടികളെയെല്ലാവരെയും ചേർത്ത് അവിടെ സണ്ടേസ്കൂൾ നടത്തിക്കൊള്ളേണ്ടതും അതിലേക്കു കെട്ടിടം മതിയാകാതിരുന്നാൽ അതിനോടു ചേർത്തു വിസ്താരം വരുത്തികൊള്ളേണ്ടതും അതുവരെ താഴത്തെ ക്ലാസ്സിലെ കുട്ടികളെ പള്ളിയുടെ വടക്കുവശത്തുള്ള താഴത്തെ റാന്തലിൽ ഇരുത്തി പഠിപ്പിച്ചുകൊള്ളേണ്ടതും സണ്ടേസ്കൂളിന്റെ നടത്തിപ്പിന്റെ സകല മേലമ്പേഷണവും അധികാരവും ഈയൊരാണ്ടത്തേക്കു നമ്മുടെ കിഴക്കേതലയ്ക്കൽ തോമ്മസു കത്തനാരെ നാം ഏല്പിച്ചിരിക്കുന്നതിനാൽ അക്കാര്യത്തെ അനുസരിച്ചു നടത്തികൊള്ളേണ്ടതും ആകുന്നു.

9. വട്ടിപ്പണക്കേസിന്റെ അപ്പീൽ ചിലവുവകയ്ക്കും, വൈദിക വിദ്യാഭ്യാസച്ചിലവു വകയ്ക്കും ആ ... വകയിൽ നിന്നും യോഗനിശ്ചയപ്രകാരം നമ്മെ ഏല്പിച്ചിരിക്കുന്ന രൂപാ അഞ്ഞൂറും ... തൽക്കാലം പിരിഞ്ഞുവന്ന പണവും നാം വാങ്ങിയിരിക്കുന്നതും ഇടവകജനങ്ങളിൽ നിന്നും ഇനി പിരിഞ്ഞുകിട്ടുവാനുള്ള പണം നിങ്ങൾ ഉത്സാഹിച്ചു പിരിച്ചു ഉടനെ അയച്ചുതരേണ്ടതും ആകുന്നു. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയക്കുന്നതാണ്. 1096 കുംഭം 18-നു പുത്തൻകാവു പള്ളിയിൽ നിന്നും.

123. പുത്തൻകാവു പള്ളി ഇടവകയിൽ നല്ലൂമലയിൽ ചെറിയാൻ, പുത്തൻപുരയ്ക്കൽ മാത്തൻ, കിഴക്കേതലയ്ക്കൽ ഈപ്പൻ, പുത്തൻതെരുവിൽ പുന്നൻ, മാരെ കൊച്ചയ്പ്പ്, തെക്കേടത്തു പുത്തൻവീട്ടിൽ ഉമ്മൻ ഗീവറുഗീസ് എന്നിവർക്ക്. പണപിരിവിൽ ബാക്കി പിരിയാനുള്ളതു ഉത്സാഹമായി പിരിച്ചു പേരുവിവരം ലിസ്റ്റും പണവും പരുമലെക്കു അയച്ചുതരണമെന്നു. ടി തീയതി. ടി സ്ഥലം.

124. ആറാട്ടുപുഴ പള്ളിക്കാർക്ക്. പണപിരിവിൽ നിങ്ങളുടെ ... തരത്തിലുള്ള സംഖ്യ എത്രയുംവേഗം പിരിച്ചു പണവും പേരുവിവരം ലിസ്റ്റും അയച്ചുതരണമെന്നു. ടി തീയതി. ടി സ്ഥലം.

125. പുതുശ്ശേരിപ്പള്ളിക്കാർക്ക്. ടി സംഗതി. ടി തീയതി. ടി സ്ഥലം.

**1096 കുംഭം 18-നു പുത്തൻകാവു പള്ളിയിൽ നിന്നും ഉച്ചയ്ക്കുമേൽ വള്ളം കയറി സന്ധ്യ കഴിഞ്ഞു പരുമല സിമ്മനാരിയിൽ എത്തി.**

126. വടക്കേത്തലയ്ക്കൽ സ്കറിയാ കത്തനാർക്ക്. ഇംഗ്ലീഷു സ്കൂളിന്റെ അനുവാദ ഉത്തരവു ഇതു സഹിതം കൊടുത്തയക്കുന്നു എന്നും മറ്റും. 1096 കുംഭം 19-നു. പരുമല സിമ്മനാരി.

127. വടക്കൻമണ്ണൂർ പള്ളിക്കാർക്ക്. ഏറെത്താമസിയാതെ നാം ആ പള്ളിയിൽ എത്തുന്നതാകയാൽ അതുവരെയുള്ള നടപടികളുടെ വ്യവസ്ഥകൾ. 1. അമയന്നൂർ പാറേൽ വള്ളിക്കാട്ടിൽ തോമ്മാ ചാണ്ടിയെ മുതൽകെട്ടിനും, മാടത്താനിൽ കുറുമുള്ളിൽ മാണി മാണിയെ കണക്കിനും തൽക്കാലം നിയമിച്ചിരിക്കുന്നു. 2. ഇപ്പോഴത്തെയോ മുമ്പിലത്തെയോ ചുമതലക്കാരുടെ കൈവശം കിട്ടിയിട്ടില്ലാത്ത പണങ്ങൾ തൽക്കാല ചുമതലക്കാരെ ഏല്പിച്ചുകൊള്ളണം. 3. പള്ളിയുടെ അത്യാവശ്യ പണികൾ തൽക്കാല ചുമതലക്കാർ നടത്തിച്ചു കൊള്ളണം. 4. മുൻ ചുമതലക്കാർ അവിടെ വല്ലതും ചിലവാക്കിയിട്ടുണ്ടെങ്കിൽ അതു നാം അവിടെ എത്തുമ്പോൾ കണക്കു കേട്ടു തിരിയെ കൊടുപ്പിക്കുന്നതാണ്. 5. മേലാലത്തെ പള്ളിവരുമാനങ്ങൾ തൽക്കാലം ചുമതലക്കാർ സൂക്ഷിച്ചു പട്ടത്വവരുമാനങ്ങൾ പട്ടക്കാർക്കു മൂവർക്കുമായി വീതിച്ചുകൊള്ളണമെന്നും. 6. അവിടെ നടക്കുന്ന പോലീസുകേസ് നാം അവിടെ വരുമ്പോൾ സമാധാനപ്പെടുത്തുന്നതാകയാൽ മേലാൽ നടത്തിക്കൂടാ. 7. കാലാന്തര അവകാശത്തെക്കുറിച്ചുള്ള എക്സ് പാർട്ടി വിധി ഭേദപ്പെടുത്തുന്നതിനു തൽക്കാല ചുമതലക്കാർ കക്ഷിചേർന്നു പള്ളിയിൽ നിന്നും പണം ചിലവിട്ടു നടത്തിച്ചുകൊള്ളണം. എന്നു 1921-നു കൊല്ലം 1096 കുംഭം 21-നു പരുമല സിമ്മനാരിയിൽ നിന്നും.



133. പനയ്ക്കൽ അയ്പൂരു പാത്തപ്പന്. അവരുടെ കുടുംബസംബന്ധമായ കേസുകളെ സംബന്ധിച്ചും മറ്റും. 1096 കുംഭം 22-നു. പരുമല സിമ്മനാരി.

134. വട്ടമല അബ്രഹാം കത്തനാർക്ക്. ഇന്നലെ വടക്കൻമണ്ണൂർക്കയച്ച കല്പനയെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

135. കോച്ചൻ വറീയതു മകൻ കുരിയതിന്. പാട്ടം കൊടുത്തിട്ടു .... തീരുന്നതിനെ സംബന്ധിച്ചും അങ്ങോട്ടു താമസിയാതെ വരുന്നുണ്ടെന്നും. ടി തീയതി. ടി സ്ഥലം.

136. കല്ലിമേൽ പള്ളിക്കാർക്ക്. അവിടെ ചില തർക്കങ്ങളുള്ളതുകൊണ്ട് ഇന്നത്തെ കല്യാണത്തിന്റെ വരുമാനങ്ങൾ വയ്പിച്ചു ഇന്നത്തെ തവണക്കാരനായ പട്ടക്കാരന്റെ കൈവശം സൂക്ഷിച്ചുകൊള്ളുകയും നാളെ നിങ്ങൾ പരാതിക്കാരിൽ വാദമുള്ളവരും പട്ടക്കാരും നമ്മുടെ അടുക്കൽ വന്നുചേരണം. 1096 കുംഭം 23-നു. പരുമല സിമ്മനാരി.

137. റ്റി. സി. ജോൺ വക്കീലിന്. വിധി നടത്തുന്നതിനുള്ള ഹർജി അയക്കുന്നു. വേണ്ടതു പ്രവർത്തിച്ചുകൊള്ളണമെന്നു. 1096 കുംഭം 24-നു. പരുമല സിമ്മനാരി.

138. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. കായലിന്റെ കാര്യത്തിൽ വേണ്ടതു ഉത്സാഹിക്കണമെന്നും മറ്റും. 1096 കുംഭ മാസം 24-നു. പരുമല സിമ്മനാരി.

139. തോപ്പിൽ പാപ്പിക്ക്. പീലിപ്പോസു കത്തനാരച്ചൻ ഉടൻ ഇങ്ങോട്ടു വരാൻ

പറയണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

140. തയ്യിൽ കുഞ്ഞിന്. കായലിന്റെ കാര്യം സംബന്ധിച്ച് മട്ടയ്ക്കൽ അച്ചൻ അവിടെ വരുമ്പോൾ ഇരുവരും കൂടി വേണ്ടതു പ്രവൃത്തിക്കണമെന്നും വക്കീലിനെ ഏർപ്പെടുത്തുന്നതിനായി മദ്രാസിനു പീലിപ്പോച്ചന്റെ കൂടെ പോകണമെന്നും. ടി തീയതി. ടി സ്ഥലം.

141. കെ. എം. പീലിപ്പോസു ഇൻസ്പെക്ടർക്ക്. മീനം 23-നു വാധ്യാന്മാരുടെ യോഗം നടത്തുന്നതിന് സൗകര്യമുണ്ടെന്നും എല്ലാവർക്കും അറിവു കൊടുക്കണമെന്നും. എല്ലാ പള്ളിക്കൂടങ്ങളുടെയും വാധ്യാന്മാരുടെയും ... ഏതു മാസത്തെ ശമ്പളം കൊടുത്തു തീർന്നു എന്നും ... എങ്കിൽ ആ വിവരം അറിയിച്ചുതരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

142. ഇലഞ്ഞിക്കൽ പീലിപ്പോച്ചന്. ജഡ്ജ്മെന്റിന്റെ പ്രതികൾ മട്ടയ്ക്കൽ അച്ചന്റെ കയ്യിൽ കൊടുത്തയക്കണം എന്നും, കുഞ്ഞിനോടു കൂടി പോകണമെന്നും കായൽ കാര്യത്തിൽ വേണ്ടതു പ്രവർത്തിക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

143. പള്ളിക്കടവിൽ കോരതു പീലിപ്പോസിന്. വക്കീലിനെ ഏർപ്പെടുത്തുന്ന കാര്യത്തെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

144. വാകത്താനത്തു പാലക്കുഴിയിൽ പുത്തൻപുരയിൽ ചാണ്ടി തൊമ്മൻ മുതൽപേർക്ക്. തൽക്കാലം അങ്ങോട്ടു ഒരു കല്പന അയക്കുന്നതു അത്ര ഭംഗിയല്ലെന്നു തോന്നിയിരിക്കയാൽ തൽക്കാലം അയക്കുന്നില്ലെന്നു. ടി തീയതി. ടി സ്ഥലം.

145. ചെങ്ങന്നൂർ പള്ളിക്കാർക്ക്. അടുത്ത ശനിയാഴ്ച നാലു മണിയോടു കൂടി എറപ്പുഴക്കടവിൽ എത്തുന്നതാകയാൽ പള്ളിയിലേക്കു നീങ്ങുന്നതിനു വേണ്ടുന്ന വാഹനങ്ങൾ ശട്ടംകെട്ടണമെന്നു. 1096 കുംഭം 25-നു. പരുമല സിമ്മനാരി.

146. പെരിശേരി പള്ളിക്കാർക്ക്. മീന മാസം 4-നു വ്യാഴാഴ്ച ചെങ്ങന്നൂർ വലിയപള്ളിയിൽ നമ്മുടെ അടുക്കൽ വന്നുചേരണമെന്ന്. ടി തീയതി. ടി സ്ഥലം.

147. കൊച്ചുമെത്രാച്ചന്. വർത്തമാനങ്ങളെക്കുറിച്ച്. 1096 കുംഭം 26. പരുമല സിമ്മനാരി.

148. കുറിയാക്കോസു റമ്പാച്ചന്. തോമസു കത്തനാരച്ചനെ സംബന്ധിച്ച്. 1096 കുംഭം 26-നു. പരുമല സിമ്മനാരി.

149. ചെറിയമഠത്തിൽ സ്കറിയാ കത്തനാർക്ക്. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

150. പീലക്സിനോസു മെത്രാച്ചന്. തോട്ടയ്ക്കാട്ടു ... മാണിയുടെ ഭാര്യയെ സംബന്ധിച്ചുള്ള മുടക്കു വേണ്ടപോലെ അന്വേഷിച്ചു തീർത്തുകൊള്ളണമെന്നു. 1921-നു കൊല്ലം 1096 കുംഭം 27-നു. പരുമല.

151. കുടശ്ശനാട്ടു പള്ളിക്കാർക്കു. കൊച്ചുതെക്കേതിൽ കുര്യൻ വറുഗീസിന്റെ മുടക്കു തീർത്തു കല്പന അയച്ചു. ടി തീയതി. ടി സ്ഥലം.

152. പുലിക്കോട്ടിൽ യൗസേപ്പു ശെമ്മാച്ചന്. പത്രോസ് ശെമ്മാച്ചൻ, "സിറിയൻ ചർച്ച്" ഇവയെ സംബന്ധിച്ചും വട്ടിപ്പണക്കേസിനെ സംബന്ധിച്ചും. ടി തീയതി. ടി സ്ഥലം.

153. കരിങ്ങണാമറ്റത്തിൽ മാത്യൂസ് ശെമ്മാച്ചന്. താമസിയാതെ നാം കോട്ടയത്തെത്തുമ്പോൾ ചെറിയമഠത്തിൽ മൂപ്പച്ചനെ വരുത്തി കാര്യങ്ങൾ തീരുമാനിച്ചുകൊള്ളാമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

154. ഇലഞ്ഞിക്കൽ പീലിപ്പോച്ചന്. ദിവാൻജിയുടെ പേർക്കുള്ള ഹർജിയും വക്കാലത്തു ഫോറവും ഒപ്പിട്ടും ... പ്പെടുത്തിയും അങ്ങോട്ടയയ്ക്കുന്നു എന്നും മറ്റും. 1096 കുംഭം 27-നു. പരുമല സിമ്മനാരി.

155. മട്ടയ്ക്കൽ മല്പാന്. കായൽ കാര്യത്തെ സംബന്ധിച്ചു വേണ്ടതു ചെയ്യണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

156. പോരുവഴി പള്ളിക്കാർക്ക്. കടമ്പനാട്ടു പള്ളി വരുമാനങ്ങൾ അവിടെ വയ്പ്പിച്ചിട്ടുള്ളതു ഉടനെ അവിടത്തെ പള്ളി വികാരി തെരുവത്തച്ചൻ പക്കൽ ഏല്പിച്ചുകൊള്ളണമെന്നും മറ്റും. 1096 കുംഭം 29-നു. പരുമല സിമ്മനാരി.

157. കടമ്പനാട്ടു പള്ളി വികാരി തെരുവത്തച്ചന്. പോരുവഴി പള്ളിക്കാർക്കുള്ള കല്പന ഇതു സഹിതം അയക്കുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

158. കയ്യാലാത്തു ചാക്കോച്ചന്. പണത്തിന്റെ പലിശയെ സംബന്ധിച്ചും പുലിക്കോട്ടു ശെമ്മാച്ചനെ സംബന്ധിച്ചും. ടി തീയതി. ടി സ്ഥലം.

159. പനയ്ക്കൽ അയിപ്പൂരു പാത്തപ്പന്. റിക്കാർട്ടുകൾ (കേസ് സംബന്ധിച്ചവ) തിരിയെ അയക്കുന്നു എന്നും ലൂക്കോസു പതിനഞ്ചാം അദ്ധ്യായത്തിന്റെ 11-ഉം 12-ഉം വാക്യങ്ങളുടെ വ്യാഖ്യാനം മുതലായവ. ടി തീയതി. ടി സ്ഥലം.

160. കാരയ്ക്കൽ പള്ളിക്കാർക്ക്. മേമത്തിൽ ... കുർബ്ബാനപണം ... സംബന്ധിച്ചുള്ളപക്ഷം അതു കൊടുക്കണമെന്നും റീശിസ്സാപ്പണം വാങ്ങിച്ചു നമുക്കയച്ചുതരണമെന്നും മറ്റും. 1096 കുംഭം 29-നു. പരുമല സിമ്മനാരി.

**1096 കുംഭം 29-നു ഉച്ചകഴിഞ്ഞു പരുമല നിന്നും വള്ളം വഴി തിരിച്ച് ചെങ്ങന്നൂർ പള്ളിയിൽ 4 മണിയോടു കൂടി വന്നുചേർന്നു.**

161. കിഴക്കേതലയ്ക്കൽ തോമസു കത്തനാർക്ക്. അവിടുത്തെ പണപിരിവിന്റെ കാര്യത്തിൽ വേണ്ടതുപോലെയുത്സാഹിച്ചു അടുത്ത വെള്ളിയാഴ്ച ഇവിടെ കൊണ്ടുവന്നു തരണമെന്നു. 1096 മീന മാസം 1-നു ചെങ്ങന്നൂർ പള്ളി.

162. തോട്ടത്തിവീട്ടിൽ ഗീവറുഗീസു കത്തനാർക്ക്. നാളെ ചൊവ്വാഴ്ച താനും പള്ളിപ്രധാനികളും ഇവിടെ വന്നുചേരണമെന്നു. ടി തീയതി. ടി സ്ഥലം.

163. ഇടവങ്കാട്ടു പള്ളിക്കാർക്കു. ... വാഹനങ്ങൾ അയച്ചുതരണമെന്നും മറ്റും. 1096 മീനം 2-നു. ചെങ്ങന്നൂർ വലിയപള്ളി.

164. കെ. എം. പീലിപ്പോസ് ഇൻസ്പെക്ടർക്കു. എസ്. തോമസിന്റെ എഴുത്തിന്റെ ഏക ... പകർപ്പയക്കുന്നു എന്നും യോഗം 23-നു പരുമല സിമ്മനാരിയിൽ തന്നെ കൂടണമെന്നും മറ്റും. 1096 മീനം 2-നു. ചെങ്ങന്നൂർ വലിയപള്ളി.

165. പീലിപ്പോസു കത്തനാർക്ക്. ... കൊടുത്തയക്കുന്നതിനെ സംബന്ധിച്ചും, തോമസ് കത്തനാരുടെ മേൽവിലാസത്തിൽ വരുന്ന മണിയോർഡറുകൾ തന്നെ ഏല്പിക്കുന്ന കാര്യത്തിനു അഞ്ചൽ മാസ്റ്റർക്ക് എഴുത്തു കൊടുക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

166. കൊല്ലംപറമ്പിൽ നൈനാച്ചന്. ആറാട്ടുപുഴെ പണപിരിവിനെ സംബന്ധിച്ചു. 1096 മീന മാസം 3-നു ചെങ്ങന്നൂർ പള്ളിയിൽ നിന്നും.

167. ചെറിയാൻ തരകന്റെങ്ങു ചെറിയാച്ചന്. പുത്തങ്കാവിലെ പണപിരിവിനെ സംബന്ധിച്ച്. ടി തീയതി. ടി സ്ഥലം.

169. നമ്മുടെ ആത്മീയ മക്കൾ എല്ലാവർക്കും. ഇവിടെയുള്ള പുത്തൻപീടികയിൽ കൊച്ചയ്പ വാധ്യാരും വാഴവേലിൽ ചെറിയാൻ വാധ്യാരും ചന്തപ്പീടികയിൽ ഈപ്പനും കൂടി ഒരു മാജിക് പാന്റേൺ വാങ്ങിച്ചു പ്രദർശനസഹിതം പ്രസംഗം നടത്തിവരുന്നു. ഇവരെ നിങ്ങളെല്ലാവരും കഴിയുന്നതും സഹകരിക്കയും സഹായിക്കയും ചെയ്യണം എന്നു. 1096 മീന മാസം 6-നു. ചെങ്ങന്നൂർ വലിയപള്ളിയിൽ നിന്നും.

170. എല്ലാ പള്ളിക്കാർക്കും. സണ്ടേസ്കൂൾ കാര്യങ്ങൾ നമ്മുടെ ... ചുമതലപ്പെട്ടു നടത്തിക്കുന്നതിന് ഫാദർ പി. റ്റി. ഗീവറുഗീസ് ഒ.ഐ.സി. പ്രസിഡണ്ടും എൻ. ഐ. പോത്തനും പി. കെ. വർക്കിയും സിക്രട്ടറിമാരും ഫാദർ മാത്യൂസ് പാറേട്ട് ഖജാൻജിയും എൻ. ജി. കുറിയാക്കോസ് ബി.ഡി., ഫാദർ അലക്സിയോസ് ഒ.ഐ.സി. ഇവരും ഉൾക്കൊള്ളിച്ചുള്ള കമ്മിറ്റിയെ നിയമിച്ചിരിക്കുന്നു. സെക്രട്ടറി എൻ. ഐ. പോത്തനെ സ്കൂളുകൾ ആരംഭിക്കുന്നതിനും ആവശ്യപ്പെട്ട ദ്രവ്യങ്ങൾ ശേഖരിക്കുന്നതിനും ചുമതലപ്പെടുത്തിയിരിക്കുന്നതിനാൽ നിങ്ങൾ എല്ലാവരും സഹകരിക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

171. ചെങ്ങന്നൂർ പള്ളിക്കാർക്ക്. ടി ഇടവകയിൽ കീഴുവച്ചാഴിമുറിയിൽ പൂവൻവേലിൽ യോഹന്നാന്റെ മകൻ അബ്രഹാം ആദ്യ ഭാര്യ ജീവിച്ചിരിക്കെ മറ്റൊരുത്തിയെ വിവാഹം ചെയ്തതുകൊണ്ട് ഇനിയൊരു കല്പനയുണ്ടാകുന്നതുവരെ അവരെ അന്യന്മാരായി പന്തിഭോജനം, കർമ്മങ്ങൾ മുതലായവയിൽ നിന്നും വേർതിരിച്ചുകൊള്ളണമെന്നും മറ്റും. 1096 മീനം 6-നു. ചെങ്ങ

ന്നൂർ വല്യപള്ളി.

172. ബാലികാമഠം മാനേജർ കെ. വി. ഈപ്പൻ വക്കീലിന്. പ്രിയനെ, നമ്മുടെ സിറിയൻ സ്റ്റുഡന്റ്സ് കോൺഫറൻസ് യോഗം ഈയാണ്ടിൽ ആ ബാലികാമഠത്തിൽ വച്ച് നടത്തുവാൻ തക്കവണ്ണം നിശ്ചയിച്ചിരിക്കുന്നതായിട്ടറിയുന്നു. ടി കോൺഫ്രൻസിന്റെ ജനറൽ സെക്രട്ടറിയായ എം. പി. പത്രോസ് ശെമ്മാച്ചൻ സഭാദ്ധ്യക്ഷന്മാരെ സംബന്ധിച്ച് സഭാംഗങ്ങളുടെയിടയിൽ ദുരഭിപ്രായങ്ങൾ, അനുസരണക്കേട്, അനാദരവ് മുതലായവ ജനിപ്പിച്ച് നമ്മുടെ വി. സഭയിൽ ക്ഷോഭം വർദ്ധിപ്പിപ്പാൻ ഇടയാകവണ്ണം നമ്മെ സംബന്ധിച്ചും മറ്റും വ്യാജ ... ങ്ങൾ സിറിയൻ ചർച്ച് മാസിക വഴിയായും മറ്റും പ്രസിദ്ധം ചെയ്തുവരുന്ന വിവരം വക്കീലും അറിഞ്ഞിരിക്കുമല്ലോ. കോൺഫ്രൻസിന്റെ ഉദ്ദേശ്യം സഭാംഗങ്ങളിൽ ദൈവഭക്തി, അനുസരണം, വിനയം മുതലായ സൽഗുണങ്ങൾ വർദ്ധിപ്പിക്കുന്നതിനാകയാൽ ടി പത്രോസ് ശെമ്മാച്ചൻ മേലാൽ കോൺഫ്രൻസിന്റെ ജനറൽ സെക്രട്ടറി സ്ഥാനം വഹിപ്പാൻ അനുവദിക്കുന്നപക്ഷം കോൺഫ്രൻസിന്റെ ഉദ്ദേശ്യങ്ങൾക്കെതിരായുള്ള ഫലങ്ങൾക്കിടയാവുന്നതാണ്. അതിനാൽ പത്രോസ് ശെമ്മാച്ചനെ കോൺഫ്രൻസിന്റെ സിക്രട്ടറി സ്ഥാനത്തു നിന്നു മാറ്റി പകരം വേറൊരാളെ തിരഞ്ഞെടുത്തു വിവരം നമ്മെ അറിയിക്കണമെന്ന് കോൺഫ്രൻസിന്റെ പ്രവർത്തകന്മാർക്ക് മുമ്പുകൂട്ടി അറിവുകൊടുത്തുകൊള്ളണം. ടി പത്രോസ് ശെമ്മാച്ചനെ ടി സ്ഥാനത്തു വച്ചുകൊണ്ടു യോഗം ബാലികാമഠത്തിൽ വച്ചു നടത്തുന്നതിനു അനുവദിച്ചു കൂടാത്തതും ആണ്. നമ്മുടെ സ്ഥാനത്തിനടുത്ത ചുമതലയാൽ നിങ്ങൾ ആവശ്യപ്പെട്ടിട്ട് നമ്മുടെ പത്രോസു ശെമ്മാച്ചനെ സംബന്ധിച്ചു ഇങ്ങനെയൊരു കല്പന എഴുതുവാൻ ശെമ്മാച്ചൻ ഇടയാക്കിയതിൽ നമുക്കു വളരെ മനസ്താപമുണ്ട്. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയക്കുന്നതാണ്. സർവ്വശക്തനായ ... 1096 മീനം 6-നു ചെങ്ങന്നൂർ വല്യപള്ളി.

**1096 മീന മാസം 6-നു ശനിയാഴ്ച വൈകിട്ടു സന്ധ്യയോടു കൂടി ചെങ്ങന്നൂർ വല്യപള്ളിയിൽ നിന്നും പെരിശ്ശേരി പള്ളിയിൽ എത്തി താമസിക്കുന്നു.**

173. പുതക്കുഴിയിൽ അബ്രഹാം കത്തനാർക്ക്. "കാതോലിയ്ക്കാക്കടുത്തതും ശ്ലീഹായ്ക്കടുത്തതുമായ നമ്മുടെ സുറിയാനി സഭയുടെ പ്രമാണമനുസരിച്ചു ഈ മാസിക നടത്തുന്നതിനു നാം അനുവദിച്ചിരിക്കുന്നു." 1096 മീനം 8-നു പെരിശ്ശേരി പള്ളിയിൽ നിന്നും.

174. വള്ളക്കാലിൽ ഉണ്ണൂണ്ണിക്ക്. 200 രൂപ ചെറിയമഠത്തിലച്ചൻ വശം അയച്ചുതന്നതു അത്യാവശ്യക്കാർക്കു കൊടുക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

175. ചീരൻ ഈയൂബു കത്തനാർക്ക്. താമസിയാതെ നാം അങ്ങോട്ടു വരുമ്പോൾ എല്ലാം ശരിപ്പെടുത്തിക്കൊള്ളാമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

176. കൊച്ചുമെത്രാച്ചന്. വർത്തമാനങ്ങൾക്ക്. 1096 മീനം 8-നു. പെരിശ്ശേരിപ്പള്ളി.

177. നൈനാൻ വക്കീലിന്. അയച്ചിരുന്ന അപേക്ഷയെ സംബന്ധിച്ചു മറുപടി. ടി തീയതി. ടി സ്ഥലം.

178. കണിശ്ശേരിൽ അലക്സന്ത്രയോസു കത്തനാർക്ക്. ... സംബന്ധിച്ചു മുൻ കല്പന ... ടി തീയതി. ടി സ്ഥലം.

179. തകിടിയിൽ തോമസ് കത്തനാർക്കു. അടുത്ത 5-നു സമീപിച്ച് അങ്ങോട്ടു വരുന്നതാകയാൽ വഴക്കുകൾ ... ടി തീയതി. ടി സ്ഥലം.

180. മുണ്ടക്കയം പള്ളി വികാരി വറുഗീസു കത്തനാർക്കു. അഴുതയിൽ പോയി കുർബാന ചൊല്ലുന്നതു നല്ലതാണെന്നും അഴുതയിൽ പള്ളി തീർക്കാൻ ഉത്സാഹിക്കണമെന്നും. ടി തീയതി. ടി സ്ഥലം.

181. പുലിക്കോട്ടിൽ യൗസേപ്പു ശെമ്മാച്ചന്. പത്രോസ് ശെമ്മാശനെ സംബന്ധിച്ചും ... എതൃകക്ഷികൾ വക്കീലിനെ ഏർപ്പെടുത്തിയ സംഗതിയെ സംബന്ധിച്ചു തിരക്കി അറിഞ്ഞു എഴുതി അയച്ചുകൊള്ളാമെന്നും മറ്റും. 1921-നു കൊല്ലം 1096 മീന മാസം 9-നു. പെരിശ്ശേരി പള്ളി.

182. എളങ്കുളത്തു വീട്ടിൽ പരമേശ്വരൻപിള്ളയ്ക്ക്. അവിടുത്തെ പള്ളിയെ സംബന്ധിച്ചു കൊച്ചുമെത്രാച്ചൻ വേണ്ടതു പ്രവർത്തിക്കുമെന്നും മറ്റും. 1096 മീനം 9-നു. പെരിശ്ശേരി പള്ളി.

183. പി. ഐ. മാണി മാസ്റ്റർക്ക്. എം.ഡി. സിമ്മനാരിയെ സംബന്ധിച്ചും മറ്റു. ടി തീയതി. ടി സ്ഥലം.

184. വാളക്കുഴിയിൽ യൗസേപ്പു ശെമ്മാശന്. ട്രെയിൻഡ് ടീച്ചേഴ്സിന്റെ ലൈസൻസ് ആയിട്ടില്ലെങ്കിലും അനുവാദം ലഭിച്ചതിൽ അനുമോദിച്ചു കല്പന അയച്ചു. ടി തീയതി. ടി സ്ഥലം.

(തുടരും)

ലാവണ്യദർശനം

# കുരിശ് സംസാരിക്കുന്നത് സ്നേഹം

## ഡെറിൻ രാജു



രണ്ടായിരം വർഷങ്ങൾക്കപ്പുറം ജറുശലേമിന്റെ വെളിമ്പ്രദേശത്ത് നാട്ടിയ കുരിശ് സംസാരിച്ചതും ഇന്നും സംസാരിക്കുന്നതും സ്നേഹമാണ്. രാജ്യമില്ലാത്ത രാജാവിന്റെ, രക്തം ചെരിയാത്ത വിപ്ലവകാരിയുടെ സ്നേഹമതം.

'എന്റെ രാജ്യം ഐഹികമല്ല; ആയിരുന്നുവെങ്കിൽ എന്നെ താങ്കളുടെ കൈയ്യിൽ ഏൽപ്പിക്കാതിരിക്കുവാൻ തക്കവിധം എന്റെ ഭടന്മാർ പോരാടുമായിരുന്നു ' എന്നവൻ തന്റെ വിചാരണമദ്ധ്യേ പറഞ്ഞത് തന്റെ പ്രകടനപത്രികയുടെ അവതരണം തന്നെയായിരുന്നു. കുരിശൊരു യാദൃശ്ചികത അല്ലെന്നു തന്റെ ശിഷ്യത്വത്തിന്റെ മിനിമം യോഗ്യത അവനൊരിക്കൽ പ്രഖ്യാപിച്ചപ്പോൾ ബോധ്യപ്പെട്ടതാണ്. പിന്നീട് ഓരോ ദിനവും കുരിശിലേക്കാണ് അവൻ നടന്നടുത്തത്.

വിട്ടു കൊടുക്കലിന്റെയും നിസാരമാകലിന്റെയും ചിത്രമാണ് ഗോഗുൽത്തായിലെ കുരിശ് രേഖപ്പെടുത്തുന്നത്. വെറുപ്പ് നിറയുന്ന വർത്തമാനകാലത്തിൽ കുരിശ് സംസാരിക്കുന്നത് വിമോചന സുവിശേഷമാണ്. അന്തഃകരണങ്ങളെ ഉഴുതുമറിച്ച നസറായന്റെ ഫിലോസഫിയുടെ പ്രത്യക്ഷ രൂപമാണ് കുരിശ്.

അദ്ഭുതം കാണാനും കഥ കേൾക്കാനും ഭക്ഷണം കഴിക്കാനും വന്നു കൂടിയ ബഹുശതം ആളുകൾ കുരിശിന്റെ ചുവട്ടിലേക്ക് എത്തിയതായി കാണുന്നില്ല. അവന്റെ അമ്മയും തലേന്ന് അവന്റെ നെഞ്ചോട് ചാഞ്ഞിരുന്ന സുഹൃത്തും തുടങ്ങി അവനെ അവനായി കണ്ടറിഞ്ഞ ചിലരെ മാത്രമാണ് കുരിശിന്റെ മുമ്പിൽ നിൽക്കുന്നതായി കാണുന്നത്. സകലവും ഉപേക്ഷിച്ച് അവനെ പിൻപറ്റിയെന്ന് പറഞ്ഞവൻ, "ആരു പോയാലും ഞാൻ നിന്നെ വിട്ട് പോകില്ല" എന്ന് പറഞ്ഞവനുൾപ്പെടെ മറ്റാരും അവിടെ ഉണ്ടായിരുന്നില്ല. നമുക്കും കുരിശ് ഒരു അലങ്കാരമോ ഒരു അധികാര ചിഹ്നമോ മാത്രമായി ചുരുങ്ങുകയാണ്. അതിൽ നിന്നുയരുന്ന ശബ്ദം കേൾക്കാൻ അന്നവർക്ക് സാധിച്ചില്ല. ഇന്നു നമുക്കും സാധിക്കുന്നില്ല.

നസറായന്റെ മതത്തിന്റെ ഭാഷ സ്നേഹമാണെങ്കിൽ അതെഴുതിയ ലിപിയാണ് കുരിശ്. രാജ്യമില്ലാത്ത രാജാവിന്റെ ചെങ്കോലാണത്; അത് നമ്മുടെ ധാർമ്മികതയുടെയും മുൻഗണനകളുടെയും ബോധ്യങ്ങളുടെയും മേൽ സ്പന്ദിക്കുന്ന ഒരു ദിശാസൂചിയായി നിലനിൽക്കുകയുമാണ്. ◆


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



സഭാപിതാക്കന്മാർ

# മാർ യാക്കോബു ബുർദ്ദാനയും എഡേസായിലെ മാർ യാക്കോബും

ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

### 1. മാർ യാക്കോബ് ബുർദ്ദാന

"സത്യവിശ്വാസത്തെ നിലനിർത്തിയ നീതിമാനും പരിശുദ്ധനുമായ ഞങ്ങളുടെ ബാവാ മാർ യാക്കോബ് ബുർദ്ദാന" എന്ന് അഞ്ചാം തുബ്ദേനിൽ ഓർക്കുന്ന സഭാപിതാവിനെക്കുറിച്ചാണ് ഈ പാഠത്തിൽ ആദ്യം പ്രതിപാദിക്കുന്നത്. ചെറിയ കുസ്തന്തീനായിലെ തല്ലാദ് മൗസൽത്തു എന്ന നഗരത്തിൽ തേയോഫിലസ് ഒരു സുറിയാനി പട്ടക്കാരന്റെ നേർച്ച പുത്രനായി ആറാം നൂറ്റാണ്ടിൽ ജനിച്ചു. തങ്ങൾക്കൊരു പുത്രൻ ജനിച്ചാൽ അവനെ കർത്തൃശുശ്രൂഷയ്ക്കായി സമർപ്പിക്കുന്നതാണെന്ന് മാതാപിതാക്കൾ നേർന്നു. യാക്കോബ് വളരെ ചെറുപ്പമായിരിക്കുമ്പോൾ തന്നെ അവനെ വേദശാസ്ത്രം അഭ്യസിപ്പിച്ചു. സുറിയാനി യവനായ ഭാഷകളിൽ അതീവ നൈപുണ്യം നേടുവാൻ ബാലനായിരിക്കുമ്പോൾ തന്നെ യാക്കോബിനു കഴിഞ്ഞു. ശാന്തശീലനായിരുന്ന ഇദ്ദേഹം പിതാവിന്റെ ഉപദേശങ്ങൾ താല്പര്യപൂർവ്വം അനുസരിച്ചുകൊണ്ട് സ്വന്ത പട്ടണത്തിനടുത്തുള്ള ഫ്സിൽത്തോ ദയറായിലേക്കു താമസം മാറ്റി. യാക്കോബിന്റെ തീക്ഷ്ണതയും പരമാർത്ഥതയും മനസ്സിലാക്കിയ ദയറാധിപൻ ഒസ്താത്തിയോസ് അദ്ദേഹത്തെ ദയറാ വസ്ത്രം ധരിപ്പിച്ചു. ദയറായിൽ പ്രാർത്ഥനയിലും ഉപവാസത്തിലും ഗ്രന്ഥപാരായണത്തിലും അദ്ദേഹം കുറച്ചുകാലം കഴിച്ചുകൂട്ടി. തുടർന്നു ദറായിൽ വച്ചു തന്നെ കശ്ശീശായായി പട്ടം കെട്ടപ്പെട്ടു.

തന്റെ മാതാപിതാക്കളുടെ നിര്യാണശേഷം തനിക്കവകാശപ്പെട്ട സ്വത്തുമുഴുവൻ പാവങ്ങൾക്കായി അദ്ദേഹം വീതിച്ചുനൽകി. തുണിത്തുണ്ടുകൾ തുന്നിച്ചേർത്ത ഒരു കട്ടിയുള്ള തടിയൻ വസ്ത്രമാണ് ഇദ്ദേഹം ധരിച്ചിരുന്നത്. അതുകൊണ്ട് ഇദ്ദേഹത്തെ 'കീറത്തുണി ഉടുത്തവൻ' എന്നർത്ഥമുള്ള 'ബുർദ്ദാനാ' എന്നായിരുന്നു വിളിച്ചുകൊണ്ടിരുന്നത്. ഇദ്ദേഹത്തിന്റെ ജീവിത വിശുദ്ധിയും അർപ്പണബോധവും കാരണം ഒസ്താത്തിയോസിനുശേഷം ഇദ്ദേഹത്തെ ദയറാധിപനായി തെരഞ്ഞെടുത്തു.

#### കൽക്കദൂന്യ പീഡയും യാക്കോബിന്റെ പ്രവർത്തനവും

എ. ഡി. 451 ലെ കൽക്കദൂന്യാ സുന്നഹദോസിനു ശേഷം ഏകദേശം രണ്ടു നൂറ്റാണ്ടുകളെങ്കിലും സുന്നഹദോസിനെ അംഗീകരിക്കുന്നവരും എതിർക്കുന്നവരും തമ്മിൽ പോരാട്ടങ്ങൾ ശക്തമായിരുന്നു. സുറിയായിലും ഈജിപ്റ്റിലുമുള്ള ഭൂരിപക്ഷം ജനങ്ങളും സുന്നഹദോസിനെ എതിർത്തതിനാൽ കൽക്കദൂന്യാ വിശ്വാസികളുടെ സഹായത്തോടെ രാജാക്കന്മാർ നടത്തിയ പീഡകൾക്ക് അവർ വിധേയരാകേണ്ടിവന്നു. യാക്കോബു കൽക്കദൂന്യാ വിരോധിയായിരുന്നതിനാൽ സഭയിൽ സത്യവിശ്വാസത്തെ സ്ഥിരപ്പെടുത്തി ഉറപ്പിക്കേണ്ട ചുമതലയും അദ്ദേഹത്തിനുണ്ടായിരുന്നു. ദയറായിൽ താമസിച്ചുകൊണ്ടു തന്നെ ചുറ്റുപാടുമുള്ള ഇടവകകൾ സന്ദർശിക്കുകയും ആളുകളെ വിശ്വാസ സ്ഥിരതയുള്ളവരാക്കി നിലനിർത്തുവാൻ യത്നിക്കുകയും ചെയ്തു.

ഏ. ഡി. 543 -ൽ യാക്കോബ് കുസ്തന്തീനോസ്പോലീസ് സന്ദർശിച്ചു. ഭക്തയായ തേവോദോറോ രാജ്ഞിയുടെ നേതൃത്വത്തിൽ വിശ്വാസികൾ അദ്ദേഹത്തെ അത്യധികം ആദരവോടെ സ്വീകരിച്ചു.

#### യാക്കോബ് ഉറഹായുടെ മെത്രാപ്പോലീത്താ

സത്യവിശ്വാസ സംരക്ഷകൻ, വേദവിപരീതങ്ങളോട് ശക്തിയായി പോരാടുന്നവൻ എന്നീ നിലകളിൽ അദ്ദേഹം ഇതിനോടകം സഭ മുഴുവനും അറിയപ്പെട്ടുകഴിഞ്ഞിരുന്നതിനാൽ അദ്ദേഹത്തിന്റെ സന്ദർശനം കുസ്തന്തീനോസ്പോലിസിലെ വിശ്വാസികളിൽ വലിയ ഉത്സാഹം ഉളവാക്കി. ജനങ്ങളുടെ ആഗ്രഹപ്രകാരവും തോവേദോറോ രാജ്ഞിയുടെ കല്പനയാലും അലക്സാന്ത്രിയായിലെ തേവോദോസിയോസ് പാത്രിയർക്കീസ് തന്റെ കൂടെയുണ്ടായിരുന്ന മറ്റ് എപ്പിസ്കോപ്പന്മാരുടെ സഹായത്തോടുകൂടി അറേബ്യയ്ക്കുവേണ്ടിയുള്ള തീയോദോറോസിനൊപ്പം യാക്കോബിനെ ഉറഹായുടെ മെത്രാപ്പോലീത്തായായി വാഴിച്ചു.



മെത്രാപ്പോലീത്താ ആയശേഷം മാർ യാക്കോബ് സഭയുടെ യഥാർത്ഥ ഉദ്ധാരകനായി മാറി. സഭയുടെ ഉദ്ധാരണത്തിനും പ്രചാരണത്തിനും വേണ്ടി അനേകസ്ഥലങ്ങൾ അദ്ദേഹം സന്ദർശിക്കുകയും സഭാമക്കളിൽ വിശ്വാസം പ്രബലപ്പെടുത്തുകയും ചെയ്തു. അനേകരെ കശ്ശീശന്മാരായും ശെമ്മാശന്മാരായും പട്ടംകെട്ടി. അദ്ദേഹത്തിന്റെ സഹായികളായി വാഴിക്കപ്പെട്ട മാർ ഗ്രിഗോറിയോസിന്റെയും മാർ ഗീവറുഗീസിന്റെയും സഹായത്തോടുകൂടി പാത്രിയർക്കീസിന്റെ അനുവാദത്താൽ ഏകദേശം 27 എപ്പിസ്കോപ്പന്മാരെ വാഴിക്കുകയും ഒരുലക്ഷത്തിഇരുപതിനായിരത്തിൽ പരം കശ്ശീശ ന്മാർക്കു പട്ടം കൊടുക്കുകയും ചെയ്തു എന്നാണ് ചരിത്രം സാക്ഷിക്കുന്നത്.

മാർ യാക്കോബിന്റെ നേതൃത്വത്തിൽ സഭ ശക്തിപ്പെട്ടു. കൽക്കദൂന്യാ വിശ്വാസികൾക്കെതിരായി സത്യവിശ്വാസികളെ ഉറപ്പിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. ഇതിൽ ക്ഷുഭിതരായ കൽക്കദൂന്യർ രാജാവിനെ സ്വാധീനിച്ചു യാക്കോബിനെ തടവിലാക്കാൻ കല്പന പുറപ്പെടുവിച്ചു. ദൈവകൃപയിൽ നിറയപ്പെട്ട യാക്കോബ് അടിപതറാതെ തന്റെ പോരാട്ടം തുടർന്നതിനാൽ വിശ്വാസികളിൽ ഭൂരിഭാഗവും അദ്ദേഹത്തോടൊപ്പം ചേർന്നു.

സഭയിൽ സമാധാനം ഉണ്ടാകണമെന്നു മാർ യാക്കോബ് ആത്മാർത്ഥമായി ആഗ്രഹിച്ചുവെങ്കിലും കൽക്കദൂന്യരുടെ നിർബന്ധബുദ്ധി മൂലം അതിനു സാധിച്ചില്ല. അവർ രാജപ്രീതിക്കായി തങ്ങളെ "മല്ക്കോയേ" (രാജപക്ഷക്കാർ) എന്നു സ്വയം വിളിക്കുകയും രാജാവിനെ സ്വാധീനിച്ചു യാക്കോബു ബുർദ്ദാനായേയും വിശ്വാസികളെയും അധികഠിനമായി പീഡിപ്പിക്കുകയും ചെയ്തു.

#### അവസാനഘട്ടം

കൽക്കദൂന്യർ തനിക്കും സത്യവിശ്വാസത്തിനും എതിരെ നടത്തുന്ന കുതന്ത്രങ്ങളിലും പീഡകളിലും ഭയക്കാതെ സത്യവിശ്വാസത്തിനുവേണ്ടി പ്രയത്നി

ച്ചുകൊണ്ട് യാക്കോബ് തന്റെ സഭാശുശ്രൂഷ തുടർന്നു. തന്റെ പ്രവർത്തന ബാഹുല്യത്താൽ സഭയ്ക്കു ജീവനും, അഭിവൃദ്ധിയും ഉണ്ടായി. അലക്സാന്ത്രിയായിലെ സഭ സന്ദർശിക്കുവാനായി പോകുമ്പോൾ യാത്രാമദ്ധ്യേ മാർ ദുമാനോസിന്റെ മെസ്രേൻ അതിർത്തിയിലുള്ള ദയറായിൽ താമസിച്ചുകൊണ്ട് അദ്ദേഹം കൂടെയുണ്ടായിരുന്നവരോടു തന്റെ മരണത്തെപ്പറ്റി സൂചിപ്പിക്കുകയും ഏ. ഡി. 578 ജൂലൈ 30 -ാം തീയതി ദൈവസന്നിധിയിലേക്ക് അദ്ദേഹം വാങ്ങിപ്പോകുകയും ചെയ്തു. ഈ വാർത്ത അറിഞ്ഞ അലക്സാന്ത്രിയൻ പാത്രിയർക്കീസ് തന്റെ എപ്പിസ്കോപ്പന്മാരുമായി വന്നു ശവസംസ്കാര ശുശ്രൂഷ നടത്തുകയും വലിയ ബഹുമാനാദരവുകളോടുകൂടി ദയറായിൽ സംസ്കരിക്കുകയും ചെയ്തു.

മാർ യാക്കോബ് ബുർദ്ദാന കൽക്കദൂന്യാ വിശ്വാസത്തിനെതിരായി നിന്നുകൊണ്ട് കൽക്കദൂന്യേതരരെ ഒരുമിപ്പിക്കുകയും സുറിയാനി സഭയെ പുനരുദ്ധരിക്കുകയും ചെയ്തുകൊണ്ട് അദ്ദേഹത്തിന്റെ പേരുമായി ബന്ധപ്പെടുത്തിക്കൊണ്ടാണ് സുറിയാനിക്കാരെ ഗ്രീക്കുകാരും കത്തോലിക്കരുമൊക്കെ "യാക്കോബായക്കാർ" എന്നു വിളിക്കുന്നത്.

### 2. എഡേസായിലെ മാർ യാക്കോബ്

ഏഴാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ ജീവിച്ചതും ഏറ്റവും അറിയപ്പെട്ടിരുന്നതുമായ ഒരു സുറിയാനി പിതാവാണ് എഡേസ്സായിലെ (ഉറഹാ) മാർ യാക്കോബ്. അന്ത്യോഖ്യാ പ്രവിശ്യയിലെ ഗുമ്മയ്യാ എന്ന ജില്ലയിൽ എൻ - ഡബ്ബാ എന്ന സ്ഥലത്തു അദ്ദേഹം ജനിച്ചു. ജന്മദിവസത്തേക്കുറിച്ചോ മാതാപിതാക്കളെക്കുറിച്ചോ വ്യക്തമായ അറിവു നമുക്കില്ല എങ്കിലും ഏ. ഡി. 640 നോടടുത്ത് ക്രൈസ്തവ മാതാപിതാക്കൾക്ക് അദ്ദേഹം ജനിച്ചു എന്നാണ് പാരമ്പര്യം പറയുന്നത്.

പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം യൂഫ്രട്ടീസിലെ കെന്നശരീനിലുള്ള ആശ്രമത്തിൽ മാർ സേവേറിയോസ് സെബ്ക്കോത്തിന്റെ ശിഷ്യനായി ചേർന്നുകൊണ്ട് ഗ്രീക്കു ഭാഷയിലും വേദപുസ്തക വ്യാഖ്യാനത്തിലും പ്രാവീണ്യം നേടി. തുടർന്ന് അലക്സാന്ത്രിയായിൽ പോയി വേദശാസ്ത്ര വിദ്യാഭ്യാസം പൂർത്തിയാക്കി. പഠനം പൂർത്തിയാക്കി സുറിയായിലേക്ക് തിരിച്ചുവന്ന യാക്കോബിനെ, തെല്ലമാരായിലെ മാർ ദിവന്നാസ്യോസ് നൽകുന്ന വിവരം അനുസരിച്ച്, ഏ. ഡി. 679 – 680 ൽ എഡേസ്സായിലെ (ഉറഹാ) മെത്രാനായി വാഴിച്ചു. എന്നാൽ ബാർ എബ്രായയുടെ വിവരണം അനുസരിച്ച് അത്താനാസ്യോസ് രണ്ടാമൻ പാത്രിയർക്കീസ് 684 -ൽ യാക്കോബിനെ എഡേസ്സായിലെ എപ്പിസ്കോപ്പാ ആയി വാഴിച്ചു എന്നാണ്. യാക്കോബ്, അത്താനാസ്യോസിന്റെ ആത്മാർത്ഥ സ്നേഹിതനായിരുന്നതിനാൽ രണ്ടാമത്തെ വിവരണത്തിനാണ് കൂടുതൽ സാദ്ധ്യതയുള്ളത്.

### മാർ യാക്കോബ് എപ്പിസ്കോപ്പാ എന്ന നിലയിൽ

ഒരു എപ്പിസ്കോപ്പാ എന്ന നിലയിൽ സഭയുടെ നിയമങ്ങളും ചട്ടങ്ങളും നിർവിഘ്നം പാലിക്കപ്പെടണമെന്ന കർക്കശ്ശ സ്വഭാവക്കാരനായിരുന്നു മാർ യാക്കോബ്. സഭയുടെ കാനോനാകളെ പാലിക്കുന്നതിൽ അധികാരശ്രേണിയിലുള്ളവർ തന്നെ ലാഘവത്വം കാണിക്കുന്നതിൽ പ്രതിഷേധിച്ചുകൊണ്ട് ഏ. ഡി. 688 -ൽ അദ്ദേഹം തന്റെ മെത്രാസന ഭരണത്തിൽ നിന്നു പിൻമാറി. പാത്രിയർക്കീസിന്റെയും മറ്റു സഹോദര മെത്രാപ്പോലീത്തന്മാരുടെയും മുമ്പാകെ സഭയുടെ കാനോനാകൾ ലാഘവം കൂടാതെ പാലിക്കണമെന്നു അഭ്യർത്ഥിക്കുകയും ശരിയായ പ്രതികരണങ്ങൾ അവരുടെ ഭാഗത്തു നിന്നുണ്ടാകുന്നില്ല എന്നു കണ്ടപ്പോൾ യൂലിയനാ കോൺവന്റിന്റെ മുന്നിൽ വച്ചു താൻ ഉണ്ടാക്കിയതായ കാനോനാകൾ കത്തിച്ചുകളഞ്ഞുകൊണ്ട് മെത്രാസന ഭരണത്തിൽ നിന്നു പിൻമാറുകയുമാണുണ്ടായത്. യാക്കോബിനു പകരമായി എഡേസ്സായിൽ മാർ ഹബ്ബീബു വാഴിയ്ക്കപ്പെട്ടു.

മാർ യാക്കോബ് സമോസാട്ടായുടെ അടുത്തുള്ള കൈസൂൺ പട്ടണത്തിലെ ഒരു ആശ്രമത്തിലേക്കു താമസം മാറ്റി. എന്നാൽ യൂസബോണായിലെ സന്യാസിമാർ തങ്ങളുടെ ആശ്രമത്തിലേക്കു അദ്ദേഹത്തെ ക്ഷണിച്ചതുകൊണ്ട് അദ്ദേഹം അവിടേക്കു പോകുകയും ഏകദേശം പതിനൊന്നു വർഷക്കാലം സങ്കീർത്തനങ്ങളും വേദപുസ്തകത്തിന്റെ ഗ്രീക്കു ഭാഷയിലുള്ള തർജ്ജമകളുടെ വ്യാഖ്യാനവും പഠിപ്പിക്കുകയും ചെയ്തു. എന്നാൽ അവിടെയുള്ള ഒരു കൂട്ടം സന്യാസിമാർ ഗ്രീക്ക് പുറജാതികളുടെയും വേദവിപരീതികളുടെയും

**ഒരു എപ്പിസ്കോപ്പാ എന്ന നിലയിൽ സഭയുടെ നിയമങ്ങളും ചട്ടങ്ങളും നിർവിഘ്നം പാലിക്കപ്പെടണമെന്ന കർക്കശ്ശ സ്വഭാവക്കാരനായിരുന്നു മാർ യാക്കോബ്. സഭയുടെ കാനോനാകളെ പാലിക്കുന്നതിൽ അധികാരശ്രേണിയിലുള്ളവർ തന്നെ ലാഘവത്വം കാണിക്കുന്നതിൽ പ്രതിഷേധിച്ചുകൊണ്ട് ഏ. ഡി. 688 -ൽ അദ്ദേഹം തന്റെ മെത്രാസന ഭരണത്തിൽ നിന്നു പിൻമാറി.**

(കൽക്കദൂന്യർ) ഭാഷയാണെന്ന് പറഞ്ഞ് ബഹളമുണ്ടാക്കുകയും തൽഫലമായി യാക്കോബ് തെൽ ആഡായിലെ ആശ്രമത്തിലേക്കു പോയി. അവിടെ ഒമ്പതു വർഷം താമസിച്ചു.

തെൽ ആഡായിൽ വച്ചാണ് യാക്കോബ് പഴയനിയമ സുറിയാനി ഗ്രന്ഥത്തെ വീണ്ടും പുതുക്കി പുനഃപ്രസിദ്ധീകരിച്ചത്. അങ്ങനെയിരിക്കവെ, തന്റെ പിൻഗാമിയായി എഡേസ്സായിൽ വാഴിയ്ക്കപ്പെട്ട ഹാബിബ് കാലം ചെയ്തു. സഭാ നേതൃത്വത്തിന്റെ പ്രേരണയാൽ യാക്കോബ് വീണ്ടും എഡേസ്സായുടെ ഭരണ ചുമതല ഏറ്റു. എന്നാൽ നാലു മാസത്തിനു ശേഷം എ. ഡി. 708 ജൂൺ മാസത്തിൽ തെൽ ആഡായിൽ താൻ ഉണ്ടാക്കിയ ലൈബ്രറിയേയും തന്റെ വിദ്യാർത്ഥികളെയും സന്ദർശിക്കുവാൻ പോയ അദ്ദേഹം അവിടെ വച്ചു കാലം ചെയ്യുകയാണുണ്ടായത്.

### മാർ യാക്കോബിന്റെ സംഭാവനകൾ

മാർ യാക്കോബിന്റെ സംഭാവനകളിൽ അധിക പങ്കും സുറിയാനി സാഹിത്യത്തിലാണ്. ആ കാലഘട്ടത്തിലെ സംസ്കാരത്തിന്റെ വലിയ ഉടമയും, വായനാശീലമുള്ളവനും ഗ്രീക്കു ഭാഷയിലും സുറിയാനി ഭാഷയിലും ഉള്ള കൃതികളെ ഒരുപോലെ കൈകാര്യം ചെയ്യുവാൻ കഴിവുള്ളവനുമായിരുന്ന അദ്ദേഹം തന്റെ കൃതികളിലൂടെ പിൻതലമുറയ്ക്കു പ്രകാശം നൽകുവാൻ യത്നിച്ചു. ഒരു വേദശാസ്ത്രജ്ഞൻ, ചരിത്രകാരൻ, തത്വചിന്തകൻ, ഭാഷാ പണ്ഡിതൻ, വിവർത്തകൻ, ഉപദേശകൻ എന്നീ നിലകളിൽ അദ്ദേഹം പ്രശോഭിച്ചു.

മാർ യാക്കോബിന്റെ വേദപുസ്തക വ്യാഖ്യാനങ്ങളിൽ നിന്നുള്ള ഉദ്ധരണികൾ പിന്നീടു വന്ന പിതാക്കന്മാരായ മാർ ദിവന്നാസ്യോസ് ബർ സ്ലീബി, ബാർ എബ്രായാ എന്നിവരുടെ കൃതികളിലൂടെ നമുക്കു ലഭ്യമാണ്. പഴയനിയമ പുസ്തകങ്ങളെക്കുറിച്ചുള്ള ഒരു പഠനം ഇപ്പോഴും കൈയെഴുത്തു പ്രതികളിലായും, ശകലങ്ങൾ ആധുനിക ഭാഷകളിലുള്ള വിവർത്തനങ്ങളായും ഉണ്ട്.

അദ്ദേഹത്തിന്റെ എഴുത്തുകളിൽ ഏറ്റവും പ്രാധാന്യം ഉള്ളത് 'ഹെക്സാമറോൺ' (ആറു ദിവസങ്ങളിലെ സൃഷ്ടിയെക്കുറിച്ചുള്ളത്) വ്യാഖ്യാനമാണ്. ധാരാളം രേഖകൾ ഉദ്ധരിച്ചുകൊണ്ട് ശാസ്ത്രീയമായി ചമച്ച ഈ ഗ്രന്ഥം പൂർത്തീകരിക്കുവാൻ തന്റെ മരണം മൂലം അദ്ദേഹത്തിനു കഴിഞ്ഞില്ലെങ്കിലും അദ്ദേഹത്തിന്റെ സ്നേഹിതനായ അറേബ്യക്കാരുടെ മെത്രാനായി വന്ന ഗീവർഗ്ഗീസ് അതു പൂർത്തിയാക്കി. ഈ ഗ്രന്ഥത്തിന്റെ കൈയെഴുത്തു പ്രതി പാരീസിലെ നാഷണൽ ലൈബ്രറിയിലും ബ്രിട്ടീഷ് മ്യൂസിയത്തിലും സൂക്ഷിച്ചിട്ടുണ്ട്. ചില ഭാഗങ്ങൾ ഉദ്ധരണികളായി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

ആരാധനാ സംവിധാനങ്ങൾ സംബന്ധിച്ചു അദ്ദേഹത്തിന്റെ സംഭാവനകൾ വിലപ്പെട്ടതാണ്. തന്റേതായ ഒരു അന്നാഫോറാ രചിച്ചതു കൂടാതെ കർത്താവിന്റെ സഹോദരനായ മാർ യാക്കോബിന്റെ പേരിലുള്ള അന്നാഫോറാ തെറ്റു തിരുത്തി പുനഃപ്രസിദ്ധീകരിച്ചു. മാമോദീസായുടെ ക്രമങ്ങൾ, മൂറോൻ കൂദാശയുടെ ദനഹാ ക്രമം, ദനഹാപ്പെരുന്നാളിൽ വെള്ളം വാഴ്വിന്റെ ക്രമം, വിവാഹ കൂദാശാക്രമം, മാർ സേവേറിയോസ് എഴുതിയ ഗ്രീക്കിലുള്ള മാമോദീസാ ശുശ്രൂഷയുടെ ക്രമത്തിന്റെ സുറിയാനി വിവർത്തനം എന്നിവ പിന്നീടു വന്ന പിതാക്കന്മാർ നടത്തിയ പരിശോധനകളിലൂടെയും തിരുത്തലുകളിലൂടെയും ഇന്നു സഭ ഉപയോഗിക്കുന്നു.

കൂടാതെ യാമപ്രാർത്ഥനകളും കാനോനിക നമസ്കാരങ്ങളും പെരുന്നാൾ ക്രമങ്ങളും ചിട്ടയായി ക്രമീകരിക്കുന്നതിൽ മാർ യാക്കോബിന്റെ പങ്കു വിലപ്പെട്ടതാണ്. പെരുന്നാളുകൾ, വിശുദ്ധരുടെ ഓർമ്മ തുടങ്ങി പല പ്രധാനകാര്യങ്ങളും ഉൾപ്പെടുത്തി ഒരു സഭാ പഞ്ചാംഗം അദ്ദേഹം ഉണ്ടാക്കി.

തന്റെ ചരിത്ര പ്രബന്ധം (Chronicle) പിന്നീടു വന്ന സഭാചരിത്രകാരന്മാരായ വലിയ മാർ മീഖായേൽ, ഏലിയാ ബാർ ശീനായേ, ബാർ എബ്രായ തുടങ്ങിയ പലരും അവരുടെ ചരിത്ര ഗ്രന്ഥങ്ങളുടെ ഒരു ആധാരമായി ഉപയോഗി

ച്ചിട്ടുണ്ട്. ഇത് ഏ. ഡി. 326 മുതൽ 692 വരെയുള്ള കാലഘട്ടങ്ങളുടെ സംക്ഷിപ്ത ചരിത്രമാണ്. എങ്കിലും ചില ഭാഗങ്ങൾ (fragments) ഒഴിച്ചു ബാക്കി നഷ്ടപ്പെട്ടു പോയി.

അദ്ദേഹത്തിന്റെ കാനോനുകളുടെ ശകലങ്ങൾ ആധുനിക ഭാഷകളിൽ വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചിട്ടുണ്ട്. ബാർ എബ്രായയുടെ ഹൂദായ കാനോനിലും മാർ യാക്കോബിൽ നിന്നു ധാരാളം ഉദ്ധരണികൾ ഉണ്ട്.

തത്വശാസ്ത്രഗ്രന്ഥം, വ്യാകരണഗ്രന്ഥം എന്നിവയും പിൻതലമുറയ്ക്ക് പ്രയോജനം ചെയ്തിട്ടുള്ളവയാണ്. മാർ യാക്കോബിന്റെ പ്രസംഗങ്ങളിൽ പ്രധാനമായവ താഴെപ്പറയുന്നവയാണ്. i) ക്രിസ്ത്യാനികൾ യഹൂദന്മാരെപ്പോലെ കാളയെയോ ആടിനെയോ അറുത്തു യാഗം അർപ്പിക്കുന്നവരോ, വീഞ്ഞു മാത്രമോ, പുളിപ്പില്ലാത്ത അപ്പമോ ഉപയോഗിച്ചു കുർബ്ബാന അർപ്പിക്കുന്നവരോ ആകരുത്. വീഞ്ഞും വെള്ളവും മിതമായി കലർത്തിയും പുളിപ്പുള്ള അപ്പം ഉപയോഗിച്ചും വി. കുർബ്ബാന അർപ്പിക്കണം. അർമേനിയക്കാരും ഇരുസ്വഭാവവാദികളും പുളിപ്പില്ലാത്ത അപ്പവും വീഞ്ഞു മാത്രവും കൊണ്ട് കുർബ്ബാന അർപ്പിക്കുന്നതു തെറ്റാണ്.

ii) പ. കാനോനുകൾ സഭാജീവിതത്തിൽ പ്രാവർത്തികമാകാത്തവർക്കുള്ള മുന്നറിയിപ്പ്.

iii) വി. ത്രിത്വത്തെക്കുറിച്ചും മനുഷ്യാവതാരത്തേക്കുറിച്ചുമുള്ള വിശദീകരണങ്ങൾ.

iv) നെസ്തോറിയാ വിശ്വാസത്തിനെതിരേയുള്ള പ്രബോധനങ്ങൾ.

മാർ യാക്കോബ് നല്ല ഒരു വിവർത്തകൻ ആയിരുന്നു. അദ്ദേഹം പ്രധാനമായും ഗ്രീക്കിൽ നിന്നു സുറിയാനിയിലേക്കു വിവർത്തനം ചെയ്തതു അന്ത്യോഖ്യായിലെ മാർ സേവേറിയോസിന്റെ Cathedral homilies ആണ്. അതിന്റെ ഇംഗ്ലീഷ് പരിഭാഷ Patrologia Orientalis -ൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. മാർ സേവേറിയോസിന്റെ കൃതികൾ മൂലഭാഷയായി ഗ്രീക്കിൽ തന്നെ നിലനിന്നിരുന്നുവെങ്കിൽ കൽക്കദൂന്യർ അതു നശിപ്പിച്ചുകളയുമായിരുന്നു. ഇതു മനസ്സിലാക്കിയ മാർ യാക്കോബ് അവ സുറിയാനിയിലേക്ക് പരിഭാഷപ്പെടുത്തിയതുകൊണ്ട് ഇന്നു നമുക്കു ഉപയോഗിക്കത്തക്ക രീതിയിൽ ലഭിക്കുവാൻ കാരണമായി.

**മാർ യാക്കോബിന്റെ ചില പ്രധാന കാനോനുകൾ**

മാർ യാക്കോബിന്റേതായ ചില കാനോനുകൾ ഹൂദായ കാനോനിൽ നിന്നും എടുത്തതു ആധികാരികത പരിശോധിച്ചശേഷം ഇവിടെ ചേർക്കുന്നു.

**വി. മാമോദീസായേക്കുറിച്ച്**

- ക്രിസ്ത്യാനി മുഹമ്മദീയനോ വിജാതിയനോ ആയിത്തീർന്നിട്ടു തിരിച്ചു വരുമ്പോൾ വീണ്ടും മാമോദീസാ മുക്കുന്നില്ല. എന്നാൽ പ്രധാനാചാര്യൻ അവന്റെ മേൽ അനുതാപികളുടെ പ്രാർത്ഥന നടത്തുകയും അവന് അനുതാപത്തിനുള്ള കാലം നിശ്ചയിച്ചിട്ട് അവൻ അതു പൂർത്തിയാക്കുമ്പോൾ കുർബ്ബാന അനുഭവിക്കുകയും ചെയ്യാം.

- മരണാസന്നനായ പൈതലിനെ പുരോഹിതന്റെ അടുക്കൽ കൊണ്ടുപോകുകയും നദിയോ തൊട്ടിയോ കുഴിയോ ഇല്ലാതിരിക്കുകയും കുടത്തിൽ വെള്ളം കണ്ടെത്തുകയും ചെയ്താൽ പൈതലിന്റെ തലയിൽ അതൊഴിച്ച് 'പിതാവിന്റെയും പുത്രന്റെയും പരിശുദ്ധറൂഹായുടെയും നാമത്തിൽ' (ഇന്നാരു) മാമോദീസാ മുങ്ങുന്നു എന്നു പറഞ്ഞു മാമോദീസാ മുക്കാം.

- മാമോദീസായുടെ വെള്ളം രോഗസൗഖ്യത്തിനായോ തളിപ്പിനായോ ഭവനങ്ങളിൽ കൊണ്ടുപോകുവാൻ ആർക്കും കൊടുക്കരുത്. എന്നാൽ ദനഹായുടെ രാത്രിയിൽ വാഴ്ത്തപ്പെടുന്ന വെള്ളം കൊടുത്തയയ്ക്കാവുന്നതാണ്. മാമോദീസായിൽ ആൺ പെണ്ണിനെ സ്വീകരിക്കുന്നതും (തല തൊടുന്നതും) പെണ്ണ് ആണിനെ സ്വീകരിക്കുന്നതും അനുവദനീയമല്ല.

**വി. മൂറോനെക്കുറിച്ച്**

- ആവശ്യം നേരിടുന്ന ഏതവസരത്തിലും മൂറോൻ കൂദാശ ചെയ്യുന്നതിനെ ഒരു കാനോനും തടയുന്നില്ല. നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തോടടുത്തായിരിപ്പാൻ പെസഹാ വ്യാഴാഴ്ച കൂദാശ ചെയ്യപ്പെടുന്നു. 'എന്റെ കബറടക്കത്തിന്റെ സൂചനയായി അവൾ അതു നിവർത്തിച്ചു' എന്നു പറഞ്ഞ പ്രകാരം തന്നെ. വീണ്ടും ഉയിർപ്പ് പെരുന്നാളിൽ മാമോദീസാ ഏൽക്കുന്നവരുടെ ആവശ്യത്തിനു തയാറായിരിപ്പാനും വേണ്ടിത്തന്നെ.

**വി. കുർബ്ബാനയെക്കുറിച്ച്**

- രോഗത്തിന്റെ കാഠിന്യമോ മരണത്തിന്റെ അത്യാസന്ന നിലയോ ഹേതുവല്ലാതെ കുർബ്ബാന അനുഭവത്തിന് മുമ്പ് ഭക്ഷണമോ പാനീയമോ കഴിപ്പാൻ അർക്കും പാടില്ല. വലിയ പെരുന്നാളുകളിലൊന്നിൽ ഒരുവൻ സാധാരണ പാനീയം അബദ്ധവശാൽ കുടിക്കുകയും കുർബ്ബാന അനുഭവിക്കുവാൻ ആഗ്രഹിക്കുകയും ചെയ്താൽ പട്ടക്കാരന്റെ കല്പന അനുസരിച്ച് ശിക്ഷ കൈക്കൊണ്ടശേഷം വി. കുർബ്ബാന അനുഭവിക്കാം വി. കുർബ്ബാന കൈക്കൊണ്ട ഉടനെ ഒരുവൻ കളിസ്ഥലത്തുപോയി കളിക്കുകയോ അവന്റെ തല കഴുകുകയോ ചെയ്യാൻ പാടുള്ളതല്ല. ഈ പ്രവൃത്തി പാപകരമായതുകൊണ്ടല്ല, എന്നാലോ, വിശ്വാസികൾക്ക് ഇടർച്ച വരുത്താതിരിപ്പാൻവേണ്ടിയും കുർബ്ബാനയുടെ ബഹുമാനത്തെ പ്രതിയുമത്രേ.

- വേദവിപരീതികൾക്ക് അവരുടെ പുരോഹിതൻ സന്നിഹിതനാകാത്ത അവസരത്തിൽ അവർ ആവശ്യപ്പെട്ടാൽപോലും, സത്യവിശ്വാസിയായ പട്ടക്കാരൻ വി. കുർബ്ബാന കൊടുക്കരുത്. ഒരു ക്രിസ്ത്യാനി മുഹമ്മദീയനോ വിജാതിയനോ ആയശേഷം തിരിച്ചുവന്നാൽ പ്രധാനാചാര്യൻ അവന്റെ മേൽ പ്രാർത്ഥന നടത്തുകയും അവന്റെ അനുതാപത്തിന്റെ കാലം പൂർത്തീകരിക്കുകയും ചെയ്തിട്ട് അവനു കുർബ്ബാന അനുഭവിക്കാം.

വി. കുർബ്ബാനയിൽ നിന്ന് ഒരംശം തന്റെ ഭവനത്തിൽ കൊണ്ടുപോകുവാൻ ആവശ്യപ്പെടുന്നവന് കൊടുത്തുകൂടാത്തതാകുന്നു. എന്നാൽ ഒരുവൻ രോഗിയാകുന്നുവെങ്കിൽ അവന് പുരോഹിതൻ കൊണ്ടുപോയി നൽകണം.

**നോമ്പുകൾ, പെരുന്നാളുകൾ എന്നിവയേക്കുറിച്ച്**

- നാൽപതു നോമ്പിൽ തന്റെ സ്നേഹിതനോടൊത്തു വീഞ്ഞു കുടിക്കുന്നതിന് ഒരു അത്മായക്കാരനെ അനുവദിക്കുവാൻ കശ്ശീശ്ശായ്ക്കു അധികാരമില്ല. പുരോഹിതന്മാർ സ്വന്തഇഷ്ടത്തോടെയല്ലാതെ നിർബന്ധ പ്രകാരം നോമ്പു നോൽക്കരുത്. എന്തുകൊണ്ടെന്നാൽ നിർബന്ധപ്രകാരം ചെയ്യുന്നതിന് പ്രതിഫലമില്ല. ഒരു ക്രിസ്ത്യാനിക്കു കുർബ്ബാന ലഭിക്കുന്ന സ്ഥലത്താണെങ്കിൽ പെസഹാ വ്യാഴാഴ്ചയും അറിയിപ്പിന്റെ ശനിയാഴ്ചയും ഉയിർപ്പിന്റെ വലിയ ഞായറാഴ്ചയും കുർബ്ബാന സ്വീകരിക്കുന്നതിനുമുമ്പു ഉപവാസവും നോമ്പും അഴിക്കുവാൻ അധികാരമില്ല. എന്നാൽ കുർബ്ബാന ലഭിക്കുവാൻ സാദ്ധ്യമല്ലാത്ത സ്ഥലത്താണെങ്കിൽ ഉപവാസം അഴിക്കാം. എന്തുകൊണ്ടെന്നാൽ ഈ ദിവസങ്ങളിലെ കുർബ്ബാനകളും എല്ലാ ദിവസമുള്ളതും ഒന്നു തന്നെയാണല്ലോ.

- വെള്ളിയാഴ്ച ദിവസം ജോലിയിൽ നിന്നും കൈതൊഴിലിൽ നിന്നും ഒഴിഞ്ഞിരുന്നു ആചരിക്കുന്നതിനെക്കുറിച്ചു പരിശുദ്ധ ശ്ലീഹന്മാർ നമ്മെ ഒന്നും ഭരമേല്പിച്ചിട്ടില്ല. എന്നാൽ നോമ്പും പ്രാർത്ഥനയും ശുശ്രൂഷയും വി. വേദപുസ്തകങ്ങളുടെ വായനയും മാത്രം നിർദ്ദേശിച്ചിരിക്കുന്നു. ബുധനാഴ്ചയും ഇങ്ങനെ തന്നെ.

- പ്രഭാതത്തിലോ വൈകുന്നേരത്തോ പ്രാർത്ഥനയുടെ സമയമാകുകയും പുരോഹിതനും ധൂപവർഗ്ഗവും ഇല്ലാതിരിക്കുകയും ചെയ്താൽ മറ്റുള്ളവർ പ്രാർത്ഥന ധൂപം കൂടാതെ നിവർത്തിച്ചുകൊള്ളണം. ധൂപപ്രാർത്ഥനകൾ ധൂപം കൂടാതെ ചൊല്ലിയാൽ അതിൽ കുറ്റമൊന്നുമില്ല. കശ്ശീശന്മാർ ധൂപ സമയത്തു അധികം പ്രാർത്ഥനകൾ നടത്തി ജല്പനം ചെയ്യുന്നതു ന്യായമല്ല.

- പരേതനായ വേദവിപരീതികളെ അവരുടെ പുരോഹിതന്മാർ തന്നെ അനുയാത്ര ചെയ്തു ശവസംസ്കാരം നടത്തിക്കൊള്ളട്ടെ. എന്നാൽ അവർക്കു പുരോഹിതന്മാരില്ലെങ്കിൽ നാം അവരെ അനുയാത്ര ചെയ്യണം. വേദവിപരീതികളുടെ ശവസംസ്കാര യാത്രയിൽ മനുഷ്യസ്നേഹത്തെ പ്രതി, നമ്മുടെ വൈദികർക്കും ദയറാക്കാർക്കും അത്മായക്കാരോടുകൂടെ ഗീതങ്ങൾ ഒന്നും ചൊല്ലാതെ പോകാവുന്നതാണ്.

- വിശ്വാസികളായ മക്കൾ വേദവിപരീതികളായ തങ്ങളുടെ മാതാപിതാക്കളുടെ ഓർമ്മ നടത്തുവാൻ വിചാരിച്ചാൽ അവർ വേദവിപരീതത്തിന്റെ അധികാരസ്ഥാനത്തായിരുന്നുവെങ്കിൽ അവർക്കുവേണ്ടി ഓർമ്മ നടത്തുവാൻ പാടില്ലാത്തതാകുന്നു. പരമാർത്ഥികളായ ജനത്തിൽ നിന്നുള്ളവരായിരുന്നെങ്കിൽ അവരുടെ (മക്കളുടെ) ഇഷ്ടപ്രകാരം ചെയ്തുകൊടുക്കണം. ◆

# പരിശുദ്ധനായ പൗലോസ് ശ്ലീഹാ, തിമോത്തിയോസിന് എഴുതിയ ഒന്നാം ലേഖനത്തെ ആസ്പദമാക്കിയുള്ള സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെ മൂന്നാമത്തെ പ്രസംഗം




## ഫാ. ജോബ് സാം മാത്യു

**(ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം)**


"എനിക്കു ശക്തി നൽകിയ ക്രിസ്തു യേശു എന്ന നമ്മുടെ കർത്താവ് എന്നെ വിശ്വസ്തൻ എന്ന എണ്ണി ശുശ്രൂഷയ്ക്ക് (ministry) ആക്കിയതുകൊണ്ട് ഞാൻ അവനെ സ്തുതിക്കുന്നു. മുമ്പേ ഞാൻ ദൂഷകനും (blasphemer) ഉപദ്രവിയും (persecutor) നിഷ്ഠൂരനും (injurious) ആയിരുന്നു; എങ്കിലും അവിശ്വാസത്താൽ അറിയാതെ ചെയ്തതാകകൊണ്ട് എനിക്കു കരുണ ലഭിച്ചു. നമ്മുടെ കർത്താവിന്റെ കൃപ ക്രിസ്തുയേശുവിലുള്ള വിശ്വാസത്തോടും സ്നേഹത്തോടും കൂടെ അത്യന്തം വർദ്ധിച്ചുമിരിക്കുന്നു."

വിനയത്തിൽ നിന്നും ഉളവാകുന്ന നേട്ടങ്ങൾ പൊതുവേ അംഗീകരിക്കപ്പെടുന്നുണ്ട്. എന്നാൽ അത് എളുപ്പത്തിൽ കൈവരിക്കാൻ കഴിയുന്നതല്ല. വിനയത്തോടെ സംസാരിക്കുന്നത് പ്രിയങ്കരമാണ്. എന്നാൽ മനസ്സിന്റെ വിനയം (humbleness of mind) എവിടെയും കാണാനില്ല. അനുഗ്രഹീതനായ പൗലോസ് വിനയമുള്ള വ്യക്തിയാണ്. വിനയാന്വിതനായിരിക്കുവാനുള്ള സാധ്യതകൾ എപ്പോഴും അദ്ദേഹം നോക്കുന്നു. ശ്രേഷ്ഠമായ സുകൃതങ്ങളെക്കുറിച്ച് ബോധ്യമുള്ളവർ വിനയാന്വിതരാണ് എങ്കിൽ തങ്ങളോടുതന്നെ നിരന്തരം പോരാടേണ്ടതാണ്. തീവ്രമായ പ്രലോഭനങ്ങൾക്കു വിധേയനാകാൻ സാധ്യതയുള്ള വ്യക്തിയായിരുന്നു പൗലോസ്. എന്നാൽ അദ്ദേഹത്തിൻറെ നല്ല മനസ്സാക്ഷി ഒരു തമാശപോലെ അദ്ദേഹത്തെ വീർപ്പുമുട്ടിച്ചു.

ഈ സാഹചര്യത്തിൽ അദ്ദേഹത്തിൻറെ രീതി നോക്കുക. 'ദൈവത്തിന്റെ മഹത്വമുള്ള സുവിശേഷം തന്നെ ഭരമേൽപ്പിച്ചു' എന്ന ബോധ്യം അദ്ദേഹത്തിനുണ്ട്. ന്യായപ്രമാണം അനുസരിക്കുന്നവർക്ക് അതിൽ പങ്കുചേരാനാകില്ല. കാരണം അത് സുവിശേഷത്തിനു വിരുദ്ധമാണ്. ഒരു കാര്യത്തിൽ പങ്കുചേർന്നു പ്രവർത്തിക്കുന്നവർക്ക് മറ്റൊന്നിൽ പങ്കുചേരാനാകില്ല. ശിക്ഷകളും തടവും ആവശ്യമുള്ളവർക്ക് തത്വചിന്തകരോടൊപ്പം പങ്കാളിത്തമില്ല. ഉന്നതമായ ചിന്തകളും ഗംഭീരമായ പദപ്രയോഗങ്ങളും ഉപയോഗിക്കുന്ന അദ്ദേഹം സ്വയം ശിക്ഷണത്തിലൂടെ മുന്നോട്ടുപോവുകയും മറ്റുള്ളവരെ അപ്രകാരം ചെയ്യാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നു. അതിനാൽ 'സുവിശേഷം തന്നെ ഭരമേൽപ്പിച്ചിരിക്കുന്നു' എന്ന് അദ്ദേഹം പറയുന്നു. ഇത് അഹങ്കാരത്തിന് കാരണമാകാതിരിക്കാൻ അദ്ദേഹം ആത്മപരിശോധനയ്ക്കു വിധേയമാകുന്നു.

'എനിക്കു ശക്തി നൽകിയ ക്രിസ്തു യേശു എന്ന നമ്മുടെ കർത്താവ് എന്നെ വിശ്വസ്തൻ എന്ന് എണ്ണി ശുശ്രൂഷക്ക് ആക്കിയതുകൊണ്ട് ഞാൻ അവനെ സ്തുതിക്കുന്നു' എന്ന് അദ്ദേഹം പറയുന്നു. അദ്ദേഹം തന്റെ നേട്ടങ്ങൾ മറച്ചുവയ്ക്കുകയും തന്റെ ഇച്ഛാസ്വാതന്ത്ര്യം (free will) നഷ്ടമാകാത്തിടത്തോളം എല്ലാം ദൈവത്തിൽ സമർപ്പിക്കുകയും ചെയ്യുന്നു. എല്ലാം ദൈവത്താലാണ് എങ്കിൽ പൗലോസിന്റെ അധ്വാനം എന്ത് എന്ന് അവിശ്വാസി ചോദിച്ചേക്കാം. വെറും മരവും കല്ലും പോലെ പൗലോസിനെ കണക്കാക്കി, ദൈവം എന്തുകൊണ്ട് പൗലോസിനെ ഇങ്ങനെയാക്കി എന്നും യൂദാസിനെ ആക്കിയില്ല എന്നും ചോദിച്ചേക്കാം. ഈ ചോദ്യം അഭിസംബോധന ചെയ്യാൻ പൗലോസ് കാണിക്കുന്ന വൈഭവം ശ്രദ്ധിക്കുക. എന്നെ ഭരമേല്പിച്ചിരിക്കുന്നു എന്ന് പൗലോസ് ഇവിടെ പറയുന്നു. അദ്ദേഹത്തിന്റെ മികവും പ്രാപ്തിയും ഇവിടെ വെളിപ്പെടുന്നുണ്ട് എങ്കിലും അത് പൂർണമായി തന്റെ അധ്വാനമല്ല എന്ന് അദ്ദേഹം പറയുന്നു. 'എന്നെ ശുശ്രൂഷയ്ക്ക് ആക്കിയ ക്രിസ്തുയേശുവിനെ സ്തുതിക്കുന്നു' എന്ന് അദ്ദേഹം പറയുന്നു. ഇത് ദൈവം നിർവഹിച്ചതാണ്. 'എന്നെ വിശ്വസ്തൻ എന്ന് കർത്താവ് എണ്ണി' എന്നു പറയുന്നതു വഴി അദ്ദേഹം ഈ ശുശ്രൂഷയ്ക്ക് യോഗ്യനാണ് എന്നത് സൂചിപ്പിക്കുന്നു.






"മുമ്പേ ഞാൻ ദൂഷകനും ഉപദ്രവിയും നിഷ്ഠൂരനും ആയിരുന്നു; എങ്കിലും അവിശ്വാസത്താൽ അറിയാതെ ചെയ്തതാക കൊണ്ട് എനിക്കു കരുണ ലഭിച്ചു."

ഇവിടെ അദ്ദേഹം തന്റെയും ദൈവത്തിന്റെയും പ്രവർത്തനങ്ങൾ വെളിപ്പെടുത്തുന്നു. ദൈവപരിപാലനയാണ് (providence of God) പ്രധാനം എന്ന് പറയുമ്പോഴും തന്റെ സ്വതന്ത്രമായ ഇച്ഛയ്ക്ക് അനുസൃതമായി താൻ പ്രവർത്തിച്ചു എന്ന് സൂചിപ്പിക്കുന്നു. ആരാണ് തനിക്ക് ശക്തി നൽകിയതെന്ന് പൗലോസ് പറയുന്നുണ്ട്. താങ്ങാൻ കഴിയുന്നതിലും അധികം ഭാരം ഉണ്ടായിരുന്നതിനാൽ സ്വർഗീയമായ ഒരു സഹായം ആവശ്യമായിരുന്നു. ദിവസവും ഉള്ള നിന്ദ, പരിഹാസങ്ങൾ, കെണികൾ, ആപത്തുകൾ, അവഹേളനങ്ങൾ, തിരസ്കരണങ്ങൾ, മരണങ്ങൾ എന്നിവ നേരിടുമ്പോൾ ഉള്ള അവസ്ഥ ചിന്തിക്കുക. എല്ലാ ദിവസവും അനവധി എതിർപ്പുകൾ നേരിട്ടിട്ടും പ്രയാസങ്ങൾ അഭിസംബോധന ചെയ്തിട്ടും നിശ്ചയദാർഢ്യത്തോടും അചഞ്ചലമായും നിലകൊണ്ടു. തളർന്നു വീഴാതിരിപ്പാൻ, പിൻവലിയാതിരിക്കാൻ, വീണു പോകാതിരിക്കാൻ (remain firm and imperturbable) അദ്ദേഹം പരിശ്രമിച്ചു. ഇത് മനുഷ്യൻറെ ശക്തിയാലോ അല്ലെങ്കിൽ ദൈവത്തിന്റെ ഇടപെടലാലോ മാത്രമല്ല, മറിച്ച് അദ്ദേഹത്തിന്റെ ദൃഢനിശ്ചയത്താലും കൂടെയാണ്.

പൗലോസ് എന്തായിരിക്കും എന്ന് ക്രിസ്തു മുൻനിശ്ചയിച്ചിരുന്നു. ഇത് പൗലോസ് സുവിശേഷവേല ആരംഭിക്കുന്നതിനു മുമ്പ് ക്രിസ്തു അവന് വെളിപ്പെടുത്തിയതിൽ നിന്നും വ്യക്തമാണ്. 'അവൻ എൻറെ നാമം ജാതികൾക്കും രാജാക്കന്മാർക്കും യിസ്രായേൽമക്കൾക്കും മുമ്പിൽ വഹിപ്പാൻ ഞാൻ തിരഞ്ഞെടുത്തിരിക്കുന്നൊരു പാത്രം ആകുന്നു' (അപ്പോസ്തോല പ്രവർത്തികൾ 9:15). രാജകീയ മുദ്ര വഹിക്കുന്നവർ യുദ്ധത്തിൽ ശത്രുക്കളുടെ കയ്യിൽ അത് വീഴാതിരിക്കാൻ ശക്തിയും പ്രാപ്തിയും ഉള്ളവരാകണം. അപ്രകാരം ക്രിസ്തുവിന്റെ നാമം വഹിക്കുന്നവർക്ക് അതു നിലനിർത്തുന്നതിനായി, യുദ്ധത്തിലും സമാധാനത്തിലും ഒരുപോലെ, ശത്രുക്കളുടെ ആക്രമണത്തിൽ നിന്നും രക്ഷപെടാൻ അതുല്യമായ ശക്തി ആവശ്യമാണ്. ക്രിസ്തുവിന്റെ നാമം വഹിക്കുന്നതിനും അതു നിലനിർത്തുന്നതിനും കുരിശു വഹിക്കുന്നതിനും വലിയ ശക്തി

ആവശ്യമാണ്. കാരണം പ്രവർത്തിയിലും വാക്കിലും ചിന്തയിലും ക്രിസ്തുവിന് യോഗ്യമല്ലാത്തത് ചെയ്യുന്നവൻ അവന്റെ നാമം ഉറപ്പിക്കുന്നില്ല, അവനിൽ ക്രിസ്തു വസിക്കുന്നതുമില്ല. എന്തെന്നാൽ ആ നാമം വഹിക്കുന്നവൻ അത് വിജയത്തിൽ നിലനിർത്തുന്നു. മനുഷ്യരുടെ ഇടയിൽ അല്ല, ഉന്നതങ്ങളിലാണ് അത് വഹിക്കുന്നത്. എല്ലാ മാലാഖമാരും ഭയത്തോടെ നിന്ന് അവനെ കാണുകയും അഭിനന്ദിക്കുകയും ചെയ്യും.

"എനിക്ക് ശക്തി നൽകിയ കർത്താവിന് സ്തുതി."

താൻ പ്രവർത്തിച്ച കാര്യത്തിനു പോലും ദൈവത്തിന് നന്ദി അർപ്പിക്കുന്ന പൗലോസിനെയാണ് ഇവിടെ നാം കാണുന്നത്. 'ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട പാത്രം' (a chosen vessel) എന്നത് ഒരു അനുഗ്രഹമായി അദ്ദേഹം കരുതുന്നു. 'ദൈവത്തിന്റെ പക്കൽ മുഖപക്ഷം ഇല്ലല്ലോ' (റോമർ 2:11). എങ്കിലും ഈ 'ശുശ്രൂഷയ്ക്ക് യോഗ്യൻ' എന്ന് കണ്ട് ഭരമേൽപ്പിച്ച ദൈവത്തിനു അദ്ദേഹം നന്ദി അർപ്പിക്കുന്നു. ഇത് ദൈവം വിശ്വസ്തനായി കണ്ടു എന്നതിൻറെ തെളിവാണ്. ഒരു വീട്ടിലെ ദാസൻ തന്റെ യജമാനൻ തന്നെ ഈ ദൗത്യത്തിനായി നിയോഗിച്ചതിൽ നന്ദി രേഖപ്പെടുത്താറുണ്ട്. മറ്റുള്ളവരെക്കാൾ തന്നെ വിശ്വസ്തനായി കണക്കാക്കി എന്നതിന്റെ അടയാളം കൂടിയായി ദാസൻ ഇതിനെ മനസിലാക്കുന്നു. അതാണ് ഇവിടെയും ദൃശ്യമാകുന്നത്. തന്റെ മുൻകാല ജീവിതത്തെക്കുറിച്ച് 'ദൂഷകനും ഉപദ്രവിയും നിഷ്ഠൂരനും' എന്ന് വിശേഷിപ്പിക്കുമ്പോൾ പൗലോസ് ദൈവത്തിൻറെ കരുണയെയും സ്നേഹാർദ്രതയെയും മഹത്വപ്പെടുത്തുന്നു.

അവിശ്വാസികളായ യഹൂദന്മാരെ കുറിച്ച് പറയുമ്പോൾ അവരുടെ കുറ്റത്തെ അദ്ദേഹം ലഘൂകരിക്കുന്നു. 'അവർ പരിജ്ഞാനപ്രകാരമല്ലെങ്കിലും ദൈവത്തെ സംബന്ധിച്ച് എരിവുള്ളവർ എന്നും ഞാൻ അവർക്കു സാക്ഷ്യം പറയുന്നു' (റോമർ 10:2). എന്നാൽ തന്നെക്കുറിച്ച് ദൈവദൂഷകൻ, ഉപദ്രവകാരി എന്നാണ് പൗലോസ് പറയുന്നത്. അദ്ദേഹം സ്വയം താഴ്ത്തുന്നത് ശ്രദ്ധിക്കുക. അദ്ദേഹം വിനയത്താൽ ആത്മസ്നേഹത്തിൽ (self-love) നിന്നും സ്വതന്ത്രനായി. ദൂഷകൻ, ഉപദ്രവി എന്ന് സ്വയം വിശേഷിപ്പിക്കുവാൻ അദ്ദേഹം മടിക്കുന്നില്ല. ഒരു ദൂഷകൻ എന്ന നിലയിൽ മാത്രമല്ല, ദൈവഭക്തരെ പീഡിപ്പിക്കുന്നവൻ എന്ന നിലയിലും ഒരു ഭ്രാന്തനെപ്പോലെ താൻ പ്രവർത്തിച്ചു എന്ന് അദ്ദേഹം തുറന്നു പറഞ്ഞ് തന്റെ കുറ്റം വെളിപ്പെടുത്തുകയാണ്.

"എങ്കിലും അവിശ്വാസത്താൽ ചെയ്തതുകൊണ്ട് എനിക്കു കരുണ ലഭിച്ചു."

എന്തുകൊണ്ടാണ് യഹൂദന്മാർക്ക് കരുണ ലഭിക്കാതിരുന്നത്? കാരണം അവർ അജ്ഞരായതിനാലല്ല, മറിച്ച് എല്ലാം അറിഞ്ഞിട്ടും ബോധപൂർവ്വം വിരുദ്ധമായി പ്രവർത്തിച്ചതിനാലാണ്. സുവിശേഷകന്റെ സാക്ഷ്യം ഇക്കാര്യത്തിലുണ്ട്. 'എന്നിട്ടും പ്രമാണികളിൽ തന്നെയും അനേകർ അവനിൽ വിശ്വസിച്ചു; പള്ളിഭ്രഷ്ടർ ആകാതിരിപ്പാൻ പരീശന്മാർ നിമിത്തം ഏറ്റുപറഞ്ഞില്ല താനും. അവർ ദൈവത്താലുള്ള മാനത്തെക്കാൾ മനുഷ്യരാലുള്ള മാനത്തെ അധികം സ്നേഹിച്ചു' (യോഹന്നാൻ 1:42–43). ക്രിസ്തുവും വീണ്ടും അവരോട് പറയുന്നുണ്ട്. 'തമ്മിൽ തമ്മിൽ ബഹുമാനം വാങ്ങിക്കൊണ്ട് ഏക ദൈവത്തിൻറെ പക്കൽ നിന്നുള്ള ബഹുമാനം അന്വേഷിക്കാത്ത നിങ്ങൾക്ക് എങ്ങനെ വിശ്വസിപ്പാൻ കഴിയും' (യോഹന്നാൻ 5:44). അന്ധന്റെ മാതാപിതാക്കളെ കുറിച്ചും 'യഹൂദന്മാരെ ഭയപ്പെടുകകൊണ്ട് അത്ര അവന്റെ അമ്മയപ്പന്മാർ ഇങ്ങനെ പറഞ്ഞത്; അവനെ ക്രിസ്തു എന്ന് ഏറ്റു പറയുന്നവൻ പള്ളിഭ്രഷ്ടനാകേണം എന്ന് യഹൂദന്മാർ തമ്മിൽ പറഞ്ഞൊത്തിരുന്നു' (യോഹന്നാൻ 9:22). യഹൂദന്മാർ തമ്മിൽ പറഞ്ഞു; 'നമുക്ക് ഒന്നും സാധിക്കുന്നില്ലല്ലോ; ലോകം അവന്റെ പിന്നാലെ ആയിപ്പോയി' (യോഹന്നാൻ 12:19).

അധികാരത്തോടുള്ള അവരുടെ സ്നേഹം (love of power) അവരുടെ എല്ലാ വഴികളിലും വ്യക്തമാണ്. ദൈവത്തിനല്ലാതെ മറ്റാർക്കും പാപങ്ങൾ ക്ഷമിക്കാനാവില്ല എന്ന് അവർക്കറിയാം. യേശുക്രിസ്തു തന്റെ ദൈവീകതയുടെ അടയാളമായി പാപം മോചിച്ചപ്പോൾ അവർ അത് അംഗീകരിക്കുന്നില്ല. ഇത് അജ്ഞതയല്ല. അപ്പോൾ പൗലോസ് എവിടെയായിരുന്നു? അദ്ദേഹം ഗമാലിയേലിന്റെ പാദത്തിൽ ഇരുന്ന് പഠിക്കുകയായിരുന്നതിനാൽ യേശുവിനെതിരെ ഗൂഢാലോചന നടത്തിയവരോടൊപ്പം പങ്കുചേർന്നില്ല എന്ന് അഭിപ്രായപ്പെടാം. ഗമാലിയേൽ സ്ഥാനമോഹമുള്ള വ്യക്തി ആയിരുന്നില്ല. പിന്നെ എങ്ങനെയാണ് പൗലോസ് ഈ ജനസമൂഹത്തോട് ഒപ്പം ചേരുന്നത്? ക്രിസ്തീയ വിശ്വാസം വ്യാപിക്കുന്നതും എല്ലാവരും അത് സ്വീകരിക്കുന്നതും അദ്ദേഹം കണ്ടു. ക്രിസ്തുവിൻറെ ജീവിതകാലത്ത് അവന്റെ ഒപ്പം വസിച്ച ശിഷ്യന്മാർ പിന്നീട് യഹൂദ മതാധ്യാപകരോടൊപ്പം പാർത്തു. എന്നാൽ യഹൂദമതവും ക്രിസ്തുമതവും തമ്മിൽ പൂർണമായി വേർതിരിഞ്ഞപ്പോൾ പൗലോസ് പ്രവർത്തിച്ചത് അധികാരത്തിനു വേണ്ടിയുള്ള താൽപര്യത്താലല്ല മറിച്ച് തീക്ഷ്ണതയാലാണ് (not from the love of power, but from zeal).

ദമസ്കോസിലേക്കുള്ള അദ്ദേഹത്തിന്റെ യാത്രയുടെ പ്രേരകം എന്തായിരുന്നു? ക്രിസ്തീയ വിശ്വാസം വിനാശകരം എന്ന അദ്ദേഹം കരുതി. ക്രിസ്തീയ വിശ്വാസം പ്രഘോഷിക്കുന്നത് വഴി എല്ലായിടത്തും അതു വ്യാപിക്കും എന്ന് അദ്ദേഹം ഭയപ്പെട്ടു. ജനത്തോടുള്ള താല്പര്യമല്ല മറിച്ച് അധികാരത്തോടുള്ള അഭിനിവേശമാണ് യഹൂദന്മാരുടെ പ്രവർത്തനങ്ങളെ സ്വാധീനിച്ചത്. അതുകൊണ്ട് അവർ പറഞ്ഞു, 'റോമാക്കാരും വന്നു നമ്മുടെ സ്ഥലത്തെയും ജനത്തെയും എടുത്തു കളയും' (യോഹന്നാൻ 11:48). മനുഷ്യനോടുള്ള ഭയമല്ലാതെ മറ്റെന്താണ് അവരെ പ്രകോപിപ്പിച്ചത്? പൗലോസിനെ പോലെ ന്യായപ്രമാണത്തെ ആഴത്തിൽ അറിയുന്ന ഒരു വ്യക്തി എങ്ങനെയാണ് അജ്ഞനായിരിക്കുന്നത്? പ്രവാചകന്മാർ മുൻകൂട്ടി അറിയിച്ചിരുന്നത് അദ്ദേഹം മനസ്സിലാക്കിയിരുന്നുവല്ലോ. പിതാക്കന്മാരുടെ ന്യായപ്രമാണത്തെക്കുറിച്ച് തീക്ഷ്ണതയുള്ളവനും ഗമാലിയേലിന്റെ ശിഷ്യനുമായവൻ എങ്ങനെയാണ് അജ്ഞതയുള്ളവൻ ആയിരുന്നത്? തടാകങ്ങളിലും നദികളിലും സമയം ചെലവഴിച്ചിരുന്നവരും ചുങ്കക്കാരും സുവിശേഷം സ്വീകരിച്ചപ്പോൾ, ന്യായപ്രമാണം പഠിച്ചവർ പീഡിപ്പിക്കുന്നവരായി. 'അപ്പോസ്തോലൻ എന്ന് വിളിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല' (1 കൊരിന്ത്യർ 9:9) എന്ന് പറഞ്ഞ് പൗലോസ് സ്വയം കുറ്റം വിധിക്കുകയാണ്.

അവിശ്വാസത്താൽ തന്നിലുണ്ടായ അജ്ഞതയെ അദ്ദേഹം ഏറ്റുപറയുന്നു. അതുകൊണ്ടാണ് തനിക്ക് കരുണ ലഭിച്ചു എന്ന് അദ്ദേഹം പറയുന്നത്. 'എന്നെ വിശ്വസ്തൻ എന്ന് എണ്ണി' എന്ന് പറയുന്നത് എന്തുകൊണ്ട്? തൻറെ മികവെന്ന് നടിക്കാതെയും മറ്റൊന്നിലും അഭിമാനിക്കാതെയും സകലതും ദൈവത്തിൻറെ മഹത്വത്തിനായി പൗലോസ് സമർപ്പിക്കുന്നു. 'പുരുഷന്മാരേ, നിങ്ങൾ ഈ ചെയ്യുന്നത് എന്ത്? ഞങ്ങൾ നിങ്ങളോട് സമസ്വഭാവമുള്ള മനുഷ്യർ അത്ര;' (അപ്പോസ്തോല പ്രവർത്തികൾ 14:15) എന്ന് മറ്റൊരിടത്ത് പൗലോസ് പറയുന്നു. 'എങ്കിലും ഞാൻ ആകുന്നതു ദൈവകൃപയാൽ ആകുന്നു; എന്നോടുള്ള അവന്റെ കൃപ വ്യർത്ഥമായതുമില്ല; അവർ എല്ലാവരെക്കാളും ഞാൻ അത്യന്തം അധ്വാനിച്ചിരിക്കുന്നു; എന്നാൽ ഞാനല്ല എന്നോടു കൂടെയുള്ള ദൈവകൃപയത്രേ' (1 കൊരിന്ത്യർ 15:10). വീണ്ടും അദ്ദേഹം പറയുന്നു. 'ഇച്ഛിക്ക എന്നതും പ്രവർത്തിക്കാ എന്നതും നിങ്ങളിൽ ദൈവമല്ലോ തിരുവുള്ളം ഉണ്ടായിട്ട് പ്രവർത്തിക്കുന്നത്' (ഫിലിപ്പ്യർ 2:13). ശിക്ഷാർഹൻ ആണെങ്കിലും തനിക്ക് ദൈവത്തിന്റെ കൃപ ലഭിച്ചു എന്ന് അദ്ദേഹം സാക്ഷിക്കുന്നു. മറ്റൊരു ഇടത്ത് യഹൂദന്മാരെക്കുറിച്ച് പറയുന്നു. 'നിങ്ങൾ ബുദ്ധിമാന്മാരെന്നു നിങ്ങൾക്കു തന്നെ തോന്നാതിരിപ്പാൻ ഈ രഹസ്യം അറിയാതിരിക്കരുത്' (റോമർ 11:25).

"നമ്മുടെ കർത്താവിന്റെ കൃപ ക്രിസ്തുയേശുവിലുള്ള വിശ്വാസത്തോടും സ്നേഹത്തോടും കൂടെ അത്യന്തം വർദ്ധിച്ചുമിരിക്കുന്നു."

ദൂഷകനും പീഡകനും എന്ന നിലയിൽ ശിക്ഷയ്ക്ക് അർഹനായിരുന്നിട്ടും അത് ലഭിച്ചില്ല എന്ന് നാം മനസ്സിലാക്കുവാൻ, പൗലോസ് തനിക്ക് കരുണ ലഭിച്ചു എന്ന് പരാമർശിക്കാതിരിക്കുന്നതിന് ഇത് കൂട്ടിച്ചേർക്കുന്നു. ശിക്ഷ ലഭിക്കാതിരുന്നതും അനേകം നന്മകൾ ലഭിച്ചതും ദൈവത്തിൻറെ കരുണയാണ്. വരുവാനുള്ള ശിക്ഷയിൽ നിന്നും ദൈവം നമ്മെ മോചിപ്പിച്ചു. ഒപ്പം നമ്മെ നീതിമാന്മാരും പുത്രന്മാരും സഹോദരങ്ങളും അവകാശികളും കൂട്ടവകാശികളും (righteous, sons, brethren, heirs and joint-heirs) ആക്കി. അതുകൊണ്ട് സമൃദ്ധമായ കൃപ ലഭിച്ചു എന്ന പൗലോസ് പറയുന്നു. ഇത് ദൈവത്തിന്റെ കരുണയാൽ മാത്രമല്ല, ദൈവത്തിൻറെ അടുപ്പവും അത്യന്തസ്നേഹവും (affection and excessive love) വഴി കരുണയ്ക്കുപരിയായി ലഭിച്ചതാണ്. 'ക്രിസ്തുയേശുവിലുള്ള വിശ്വാസത്തോടും സ്നേഹത്തോടും കൂടെ' എന്നത് ദോഷകനോടും പീഡകനോടും കരുണ കാണിക്കുന്ന ദൈവം മറ്റ് അനുഗ്രഹങ്ങളും സമൃദ്ധമായി നൽകുന്നത് ദൈവത്തിന്റെ സ്നേഹത്താലാണ് എന്ന് സൂചിപ്പിക്കുന്നു. മനുഷ്യൻറെ ഇച്ഛാസ്വാതന്ത്ര്യം കവർന്നെടുക്കുന്ന തെറ്റിൽ നിന്നും അവിശ്വാസികളെ ദൈവം സംരക്ഷിക്കുന്നു. ഇതു മാത്രമാണ് നമുക്ക് നൽകാനാവുക എന്ന് പൗലോസ് പറയുന്നു. നമ്മെ രക്ഷിക്കാൻ ദൈവത്തിന് കഴിയും എന്ന് നമ്മൾ വിശ്വസിക്കുന്നു.

(തുടരും)



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# സ്ലീബാ പെരുന്നാളിന് ശേഷം മൂന്നാം ഞായർ

## (വി. ലൂക്കോസ് 16:1–13)



ഫാ. ജെറിൻ ജോൺ അടൂർ

വിശുദ്ധ ലൂക്കോസിന്റെ സുവിശേഷം പതിനാറാം അധ്യായത്തിന്റെ ഒന്നു മുതൽ പതിമൂന്ന് വരെയുള്ള തിരുവചനഭാഗമാണ് ഇന്ന് നമ്മുടെ വിചിന്തനത്തിനായി സഭ നിർദ്ദേശിക്കുന്നത്. അവിശ്വസ്തനായ കാര്യസ്ഥനെക്കുറിച്ചുള്ള ഉപമയും, ഭൗമികസാമ്പത്തിന്റെ ശരിയായ ഉപയോഗവും സംബന്ധിച്ചുള്ള ഒരു ഭാഗമാണ് ഇതിൽ ആദ്യമുള്ളത്. പ്രത്യേകിച്ച് ഒന്നുമുതൽ എട്ടുവരെയുള്ള തിരുവചനങ്ങളിൽ നാം കണ്ടുമുട്ടുന്നത് ഇതാണ്. രണ്ടാമത്തെ ഒരു ഭാഗത്താകട്ടെ, ഈ ഉപമയുടെ ചില പ്രയോഗികവശങ്ങളും നമുക്ക് കാണാം.

**പലസ്തീനയിലെ കാര്യവിചാരകന്മാരുടെ പ്രത്യേകത**

പാലസ്തീനായയിലെ കാര്യവിചാരകന്മാർ തങ്ങളുടെ യജമാനന്മാരുടെ സ്വത്തുപയോഗിച്ച് ക്രയവിക്രയങ്ങൾ നടത്തി, അതുവഴി മറ്റുള്ളവരിൽനിന്ന് ലാഭം നേടി, അതിന്റെ ഒരു വീതം ഉപയോഗിച്ച് ജീവിക്കുന്നവരായിരുന്നു അന്നത്തെ കാര്യസ്ഥന്മാരിൽ പലരും. എന്നാൽ ഇങ്ങനെയുള്ള കാര്യസ്ഥന്മാരുടെ പൊതുവായ ഒരു കുഴപ്പമായി കണക്കാക്കിയിരുന്നത് അവരുടെ ധൂർത്തും, അതിനുവേണ്ടി അവർ നടത്തിയിരുന്ന തിരിമറികളും അഴിമതിയുമൊക്കെയാണ്. മറ്റൊരുവന്റെ സമ്പത്തുപയോഗിച്ച് ധൂർത്തജീവിതം നയിക്കുന്ന കാര്യസ്ഥർ. ഇവിടെ ഇടപാടുകാരോടോ മറ്റു മനുഷ്യരോടോ എന്തെങ്കിലും രീതിയിൽ മോശമായി പെരുമാറിയതിന് പേരിലല്ല അവൻ തന്റെ യജമാനന് അപ്രിയനായി മാറുന്നത്. ഈ കാര്യസ്ഥനുകൂടി അവകാശപ്പെട്ട ഒരു ഭാഗമുള്ള സ്വത്തിന്റെ ശരിയല്ലാത്ത ഉപയോഗമാണ് അവനെ യജമാനന് സ്വീകാര്യനല്ലാതാക്കുന്നത്.

തന്റെ അവിശ്വസ്ഥത മനസ്സിലാക്കി, തന്നിൽനിന്ന് തന്റെ യജമാനൻ കാര്യസ്ഥത എടുത്തു മാറ്റുന്നു എന്ന് മനസ്സിലാക്കിയ ഈ മനുഷ്യനാകട്ടെ യജമാനന്റെ കടക്കാരുടെ കടപ്പത്രങ്ങൾ എടുത്ത് അവ തിരുത്തിയെഴുതാൻ സഹായിക്കുന്നു. ചിലരെങ്കിലും അത്ര മോശമായ രീതിയിലല്ല. ഇതിനെ വ്യാഖ്യാനിക്കുന്നത് അവർ പറയുന്നത്, കാര്യക്കാരൻ കുറച്ചെഴുതുന്നത്, അവന് ലഭിക്കേണ്ടിയിരുന്ന ഭാഗമായിരുന്നു എന്നാണ്. അതായത് തനിക്ക് അവകാശമായി ലഭിക്കേണ്ടിയിരുന്ന ഭാഗം, തന്റെ ജോലി നഷ്ടപ്പെടുന്നതോടെ തനിക്ക് ഇല്ലാതാകുമെന്ന് തിരിച്ചറിയുന്ന കാര്യസ്ഥൻ, തന്റെ ഭാഗം വേണ്ടെന്ന് വച്ച്, യജമാനന് ലഭിക്കേണ്ട മുതൽ മാത്രം എഴുതിവയ്ക്കുന്നു. അവൻ തിരുത്തിയെഴുതുന്നത് തനിക്ക് ലഭിക്കേണ്ട കമ്മീഷൻ ഒഴിവാക്കിയാണ്. തനിക്ക് അവകാശപ്പെട്ടതിനെ ഉപയോഗിച്ച് തന്റെ ഭാവിയെ സുരക്ഷിതമാക്കാൻ പരിശ്രമിക്കുന്നു. അതുകൊണ്ടു തന്നെയായിരിക്കണം, സുവിശേഷം പറയുക 'കൗശലപൂർവ്വം പ്രവർത്തിച്ചതിനാൽ, നീതിരഹിതമായ കാര്യസ്ഥനെ യജമാനൻ പ്രശംസിച്ചു' (വാ. 8) എന്ന്. ഒരു യജമാനനും തന്റെ സ്വത്തിൽ കുറവ് വന്നാൽ തന്റെ കാര്യസ്ഥനെ പ്രശംസിക്കുകയില്ലല്ലോ.

**അവിശ്വസ്തനായ മനുഷ്യന്റെ ബുദ്ധികൂർമ്മത**

നീതിരഹിതനായ മനുഷ്യനായിരുന്നിട്ടും, ആസന്നമായ പ്രതിസന്ധിയുടെ മുന്നിൽ തനിക്ക് അവകാശമാകേണ്ടിയിരുന്ന ഭൗതികസാമ്പത്തിനെ, തന്റെ ഭാഗത്തെ, ബുദ്ധിപൂർവ്വം വിനിയോഗിച്ചതുകൊണ്ടാണ് യജമാനൻ അവനെ പ്രശംസിക്കുന്നത്. ഈയൊരു ഉപമയിൽനിന്ന് നാമൊക്കെ പഠിക്കണമെന്ന് യേശു ഉദ്ദേശിക്കുന്ന പാഠങ്ങളിൽ ഒന്ന് ഇതാണ്. ജീവിതത്തിൽ ഭൗതിക സ്വത്തിനെ സ്വന്തമാക്കുന്നതിനേക്കാൾ, മറ്റുള്ളവർക്ക് സ്വീകാര്യരാകുവാൻ പഠിക്കുക. ഇന്നത്തെ ജീവിതത്തെ സുരക്ഷിതമാക്കാൻ പരിശ്രമിക്കുന്നതു പോലെ, ഒരുപക്ഷെ അതിലും കൂടുതൽ, ഭാവിജീവിതത്തെ സുരക്ഷിതമാക്കാൻ മറന്നുപോകാതിരിക്കുക. ഭൗതികമായ എന്തെങ്കിലുമൊക്കെ നമ്മുടേതായി ഈ ഭൂമിയിൽ നേടുന്നതിനേക്കാൾ, മറ്റുള്ളവരുടേതായി മാറുവാൻ, മറ്റുള്ളവർക്ക് സ്വീകാര്യരാകുവാൻ പഠിക്കുക.

ഈ സുവിശേഷത്തിന്റെ എട്ടുമുതൽ പതിമൂന്ന് വരെയുള്ള തിരുവചനങ്ങളിലൂടെ മൂന്ന് കാര്യങ്ങളാണ് ക്രിസ്തു പറയുന്നത്. ക്രിസ്തുവിന്റെ വചനങ്ങളെ സുവിശേഷകൻ, അവിശ്വസ്തനായ കാര്യസ്ഥന്റെ ഉപമയുടെ പ്രായോഗികമായ ഒരു വ്യാഖ്യാനമായി ക്രമപ്പെടുത്തിയിരിക്കുന്നതാണ് ഇവിടെ നാം കാണുന്നത്.

**ചെറിയ കാര്യങ്ങളിലെ നമ്മുടെ വിശ്വസ്തത വലിയ കാര്യങ്ങളിലെ നമ്മുടെ ഉത്സാഹത്തിന് നിദാനമാകും**

ദൈവവും മനുഷ്യനും ഒരേപോലെ ചിന്തിക്കുകയും തീരുമാനങ്ങളെടുക്കുകയും ചെയ്യുന്ന ഒരു മേഖലയിലേക്കാണ് ഇന്നത്തെ വചനഭാഗം വിരൽ ചൂണ്ടുന്നത്. നമ്മുടെ അനുദിന ജീവിതത്തിൽ ഒട്ടേറെ അവസരങ്ങളിൽ മറ്റുള്ളവർ അവരുടെ സന്പത്തും മറ്റു വിലപ്പെട്ടവയും നോക്കിനടത്താൻ നമ്മെ ഭരമേൽപ്പിക്കാറുണ്ട്. ഒരു പരിചയവും ഇല്ലാത്ത ഒരാൾ തനിക്കുള്ളതെല്ലാത്തിന്റെയുംമേൽ ആദ്യമേതന്നെ നമുക്ക് മേൽനോട്ടം വിട്ടുതരാറില്ല. പലപ്പോഴും അത്രയൊന്നും പരിഗണന അർഹിക്കാത്ത മേഖലകളാകാം ആദ്യമൊക്കെ നമ്മെ ഏൽപ്പിക്കുന്നത്. പിന്നീട് നമ്മുടെ നമ്മുടെ അധ്വാനവും പരിണിതഫലങ്ങളും ഒക്കെ കണക്കിലെടുത്ത് ക്രമേണ കൂടുതൽ പ്രധാനപ്പെട്ട കാര്യങ്ങളുടെ ചുമതല ഏൽപ്പിച്ചു തരികയാണ് പതിവ്. എന്നാൽ പലപ്പോഴും ചെറിയ കാര്യങ്ങൾ ഉത്തരവാദിത്തത്തോടെ ചെയ്യാൻ മടികാട്ടുന്നവരാണ് നമ്മിലേറെപ്പേരും. ഒട്ടേറെ യോഗ്യതകൾ ഉണ്ടായിട്ടും നിസ്സാരമായ കാര്യങ്ങൾ ചെയ്യേണ്ടിവരുന്നതിൽ പരിഭവിക്കുന്നവർ തുടങ്ങി തുച്ഛമായ കാര്യങ്ങളൊക്കെ തന്റെ വലിയ ശ്രദ്ധയില്ലെങ്കിൽപോലും നടന്നുപൊയ്ക്കൊള്ളും എന്നു ഉപേക്ഷ വിചാരിക്കുന്നവർ വരെ എല്ലാവരും ആഗ്രഹിക്കുന്നത് വലിയ കാര്യങ്ങൾ നോക്കിനടത്തുന്നതിനാണ്. ഇവിടെയൊക്കെ നമ്മൾ മറക്കുന്ന വസ്തുത, തന്റെ സമ്പാദ്യത്തെക്കുറിച്ച് കരുതലുള്ള ഒരാളും ചെറിയ കാര്യങ്ങളിൽ കഴിവ് തെളിയിക്കാത്തവർക്ക് വലിയ കാര്യങ്ങളുടെ ചുമതല നൽകില്ല എന്നതാണ്.

ദൈവവും അപ്രകാരംതന്നെയാണ് പ്രവർത്തിക്കുന്നത്. ദൈവരാജ്യം ലോകമെങ്ങും വ്യാപിക്കുന്നതിനായി നമ്മെ ഓരോരുത്തരേയും ഒട്ടേറെ കാര്യങ്ങൾ ദൈവം ഭരമേൽപ്പിക്കുന്നുണ്ട്. അതിലേക്കായി പലപ്പോഴും വളരെ ചെറിയ കാര്യങ്ങളാകും ദൈവം നമ്മിൽ നിന്നും ആവശ്യപ്പെടുന്നത്. അനാവശ്യമായ ആർഭാടങ്ങൾ ഉപേക്ഷിക്കുന്നതു മുതൽ ചെറിയ ചെറിയ ജീവകാരുണ്യപ്രവർത്തികൾ വരെ നിസ്സാരമെന്നു തോന്നുന്ന പല കാര്യങ്ങളും ദൈവമഹത്വത്തിനായി ചെയ്യുവാൻ നമുക്കെല്ലാം കഴിയും. പക്ഷേ അതിലൊന്നും വലിയ കാര്യമില്ലെന്നും, വലിയ വലിയ പുണ്യപ്രവർത്തികൾ ചെയ്യുന്നവർക്ക് മാത്രമേ ദൈവസന്നിധിയിൽ വിലയുള്ളൂ എന്നും പലപ്പോഴും നമ്മൾ കരുതാറുണ്ട്. വലിയ കാര്യങ്ങൾ ചെയ്താലേ മറ്റുള്ളവരിൽനിന്നും ശ്രദ്ധയും അംഗീകാരവുമൊക്കെ ലഭിക്കുകയുള്ളൂ എന്നതാണ് ലോകത്തിന്റെ അവസ്ഥ. എന്നാൽ, ദൈവം വലിയ കാര്യങ്ങളുടെ മാത്രമല്ല ചെറിയ കാര്യങ്ങളുടെയും ദൈവമാണ്. ചെറിയ കാര്യങ്ങൾ വിശ്വസ്തതയോടെ ചെയ്യുന്നവരെ വലിയ കാര്യങ്ങൾ ഭരമേൽപ്പിച്, അത് ചെയ്യുവാൻ ആവശ്യമായ എല്ലാ കൃപകളും പ്രദാനം ചെയ്ത് അംഗീകരിക്കുകയും ആദരിക്കുകയും ചെയ്യുന്നവനാണ് ദൈവം.

അതുപോലെതന്നെ, ഉത്തരവാദിത്തങ്ങൾ ലഭിച്ചുകഴിയുമ്പോൾ അത് ദുരുപയോഗം ചെയ്ത് സ്വന്തം താല്പര്യങ്ങൾക്കായി ഉപയോഗിക്കുക എന്നത് പലർക്കും തെറ്റുപറ്റുന്ന മറ്റൊരു മേഖലയാണ്. സ്ഥാനമാനങ്ങളും മറ്റുള്ളവരുടെ വിശ്വാസവും ഉപയോഗിച്ച് ഏതുവിധേനയും നമ്മുടെ ഭാവി സുരക്ഷിതമാക്കുന്നതിൽ മാത്രം ശ്രദ്ധ പതിപ്പിക്കുന്നവരാണോ നമ്മൾ? അതോ, ആത്മാർഥതയോടെയും വിശ്വസ്തതയോടെയും എല്ലാം നോക്കി നടത്തി അതിലൂടെ കൈവരുന്ന നന്മ കാംക്ഷിക്കുന്നവരാണോ? ലൌകീകകാര്യങ്ങൾ വിശ്വസ്തതയോടും സത്യസന്ധമായും ചെയ്യാൻ കഴിയാത്തവരെ അവരുടെ ആത്മീയരക്ഷയ്ക്കുതകുന്ന കാര്യങ്ങൾ ദൈവവും ഭരമേല്പ്പിക്കില്ല. നമ്മുടെ അനുദിനജീവിതത്തിലെ ചെറിയ ചെറിയ ഉത്തരവാദിത്തങ്ങൾ പൂർത്തിയാക്കുന്നതിൽ നാമെത്രത്തോളം ഉത്സുകരാണ് എന്ന് നമ്മുടെ മേലധികാരികൾ മാത്രമല്ല ശ്രദ്ധിക്കുന്നത്. നമ്മുടെ ചെറിയ കാര്യങ്ങളോടുള്ള പരിഗണന വിലയിരുത്തി ഒട്ടേറെ വലിയ കാര്യങ്ങൾ എല്പ്പിക്കുന്നതിനായി ദൈവവും നമ്മെ വീക്ഷിക്കുന്നുണ്ട്. വലിയ കാര്യങ്ങളിലേക്കുള്ള ചവിട്ടുപടിയാണ് ചെറിയ കാര്യങ്ങളെന്ന ബോധ്യത്തോടെ, വിശ്വസ്തതാപൂർവം അവയെല്ലാം പൂർത്തിയാക്കാനുള്ള കൃപക്കായി പ്രാർത്ഥിക്കാം. ◆



# MONEY: A MEANS OR AN END?

## (THIRD SUNDAY AFTER FEAST OF HOLY CROSS, ST. LUKE 16: 1-13)


## Fr. Sajoie Samuel


I remember having watched a series of Charlie Chaplin episodes that brings to mind the shrewdness of today's protagonist, the shrewd manager. Charlie has an adopted son who would be barely 7-8 years of age. The child is extremely smart and world wise. On the directions of his father, he picks up stones and breaks window panes of his neighbours and runs off. After ten minutes or so, Charlie Chaplin comes with some window panes to these houses to fix them, feigning ignorance of the mischievous deed of his adopted son. Hence, the father-son duo successfully cheat people to earn their livelihood. Something similar can be seen in the parable mentioned below.

A dishonest manager was about to lose his job because he'd misspent his employer's assets. To avoid having to do manual labor or receive charity, he approached those who owed his employer money, then reduced their debts by forgiving a meaningful portion of each debtor's amount owed to his master. He did this so that they'd be hospitable to him after he'd lose his job with the master. To our surprise, the employer commended the dishonest, albeit "shrewd" manager for his wise handling of his pending termination. However, it's important to note that the manager didn't praise the manager for his dishonesty, only for his cleverness.

The text of this parable can be broken into three segments: the account itself in vv. 1–8; its application in vv. 9–13; and the parable's warning in vv. 14–15. In v. 8, the Lord himself gives the key to his parable, which is that "the children of light," in the conduct of their affairs, should emulate the wisdom and prudence of "the children of the world" in the conduct of their affairs.

Surprisingly, Jesus in his parables spoke more about money than about any other single subject. One-sixth of the Gospels of Mathew, Mark and Luke deal with money as with 12 of the 38 parables. The second longest chapter of the Bible, i.e. Numbers chapter 7 is all about dealing of money. Hence to put our spiritual life in order we need to have a right attitude towards spending money.

### I. "HE THAT SHOWS MERCY TO THE POOR LENDS TO GOD" (PROV 19:17)

The Greek word used for the word steward in the original Greek Bible is OIKONOMOS, which literally means "the honest bursar", that is, the household servant entrusted with all disbursements relating to the running of the house and the welfare of his fellow servants. Our wayward and careless attitude can make us 'accused stewards' instead of being 'responsible stewards'. The way we deal with money helps us to raise the bar for us. Alexander the Great asked to have his hands left out of his coffin so that people would understand that he came into the world empty-handed and would leave the same way. The manager in todays parable, realises that his employer is bound to terminate him from his job and hence acts fast.

The money that we give to God, is not in proportion to the blessings we recieve from Him. And that is good news for us. Otherwise, the poor widow who put a negligible amount in the temple treasury, would not have earned the appreciation of Jesus (Mark 12: 41). She might have put the least amount in the Temple treasury but she got more attention than her colleagues who did the same. The coin dropped would to have created a clanging sound in the box, but still she found favor in God's sight. She lend to God, and He never fails in restoring what was lost. So when we are on are on earth, let us make amends for the folly we do.

### II. ACT WITH HASTE TO RECTIFY YOURSELF, WHEN YOU REALISE YOUR MISTAKE

The shrewd manager used two things at his disposal which saved him from what he was damned for: time and authority. On realising that his master would take a harsh step against him, he uses his time and authority judiciously by which he is able to win back the favour of his master. He does not wait for a second warning from his master. "Sit quickly" (vs6) refers to the urgency in his voice to not lose a moment in regaining what he had lost. So the mammon that made him sin is now coming to his rescue. Many Old Testament and New Testament biblical characters can be seen doing the same. When the prophet Jonah realises that God's fury was upon him, he immediately asks his co- sailors to throw him into the raging sea to save others from their imminent death (Jonah 1:11). The prison incharge realising the power of the Lord falls down at the feet of the apostles and begs for spiritual directions (Acts 16:30).

Those who delayed in taking a favourable decision, were damned for eternity. The unrepentant thief, crucified alongside Jesus, is a case in point. Judas Iscariot, inspite of spending 3.5 years with the Savior was not able to understand the true connotation of repentance. So the onus is upon us to make amends for what we have erred in without further ado. No wonder it is said Actions Speak More Than Words.

### III. JUDICIOUS USE OF MONEY ON EARTH PAVES THE WAY FOR ETERNAL LIFE

The riches we have on earth are transitory and ephemeral. But the riches in heaven, are worth enough to be the passport for eternal grace. Hence, if we are untrustworthy in the use of unrighteous mammon how can we expect that God will entrust us to do greater things, the true riches of eternal glory, in the age to come? And if we are not trustworthy in the use of what is another's (wealth, resources) that is lent to us by God, who will give us what is our very own i.e. the eternal riches of heaven. Thus, by our prudent use of money and almsgiving in this age, we prove ourselves fit to receive the unfailing glory of the age to come.

Hence, what is more important is how we are dealing with money. We know wealth is addictive and like all addictions it keeps us hooked to it. Mamman like God, will demand the absolute and total service of our lives it will demand that all are energies be used in getting it, holding to it. It becomes our lord and master. No house servant can respect two masters. Hence if we are serving God, we need to keep are distance to riches at arms length. We need to be prudent enough to secure friendship so that when he leave our earthly accommodation (death), we will be welcomed in the heavenly paradise in the accommodations built by the charity we did during our earthly existence.

To wrap up, this week's Evangelion teaches us to see money as a MEANS and not as an END. The former becomes a means for us to attain eternal life, while the latter, forces us to become an end in ourselves in our quest to gain riches. ◆

## ചിറക്കടക്കുന്നേൽ ജോൺ കോറെപ്പിസ്കോപ്പാ അന്തരിച്ചു



മാമലശേരി: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ സീനിയർ വൈദികൻ ചിറക്കടക്കുന്നേൽ ജോൺ കോറെപ്പിസ്കോപ്പാ (86) അന്തരിച്ചു. സംസ്കാരം ശനി 8.30-നു ശുശ്രൂഷയ്ക്കു ശേഷം മാർ മിഖായേൽ ഓർത്തഡോക്സ് പള്ളിയിൽ. മാമലശേരി മാർ മിഖായേൽ പള്ളി, ഇടുക്കി സെന്റ് മേരീസ്, കുറിഞ്ഞി സെന്റ് പീറ്റർ ആൻഡ് പോൾസ്, പിറമാടം സെന്റ് ജോൺസ്, ഓണക്കൂർ സെഹിയോൻ പള്ളികളിലും സേവനമനുഷ്ഠിച്ചു.

ഭാര്യ: നെച്ചൂർ വാഴക്കാലായിൽ കുഞ്ഞമ്മ. മക്കൾ: ജെമിനി ജോൺ, എൽദോ ജോൺ. മരുമക്കൾ മണീട് തെക്കേടത്ത് ജയിംസ്, മാറിക കൊച്ചുകുന്നേൽ ബിൽബി.



## ഫാ. എബ്രഹാം വർഗീസ് അന്തരിച്ചു

മാവേലിക്കര: ജബൽപുർ ഹത്തിതാൾ എംജിഎം എച്ച്എസ്എസ് മുൻ പ്രിൻസിപ്പലും ഓർത്തഡോക്സ് സഭയിലെ മുതിർന്ന വൈദികനുമായ കരിപ്പുഴ പാലയ്ക്കത്താഴെ ഫാ. ഏബ്രഹാം വർഗീസ് (75) അന്തരിച്ചു. സംസ്ക്കാരം കരിപ്പുഴ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു. ഓർത്തഡോക്സ് സഭ കൊൽക്കത്ത, മാവേലിക്കര ഭദ്രാസനങ്ങളിലെ വിവിധ പള്ളികളിൽ വികാരിയായി പ്രവർത്തിച്ചു. പരി മണം വൈഎംസിഎ രക്ഷാധികാരി ആണ്. ഭാര്യ: തേവേരി പള്ളിവിരുത്തിൽ മറിയാമ്മ. മക്കൾ: ആൻസി (ഡൽഹി), എയ്ഞ്ചൽ (പൊടിയാടി), അബു (കാനഡ). മരുമക്കൾ: ജസ്മോൻ (ഡൽഹി), സിബി പൊ റ്റത്തിൽ (ഷാർജ), സ്റ്റെ ഫി (കൈപ്പട്ടൂർ).

## ഫാ. ജി. കോശി ഒറ്റപ്ലാമൂട്ടിൽ അന്തരിച്ചു



പുനലൂർ: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ കൊട്ടാരക്കര പുനലൂർ ഭദ്രാസന വൈദികനും മലങ്കര സഭാ മാനേജിംഗ് കമ്മിറ്റിയംഗവും ഇളമ്പൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി വികാരിയുമായ ഫാ. ജി. കോശി ഒറ്റപ്ലാമൂട്ടിൽ (52) അന്തരിച്ചു. സംസ്കാരം ചെമ്മന്തൂർ സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. ഭാര്യ: തലവൂർ ചരുവിള പുത്തൻവീട്ടിൽ റൂബി മാത്യു. മക്കൾ: കെസിയ ആൻ കോശി, മറിയം ആൻ കോശി.

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

**– പ. പരുമല തിരുമേനി**



**Dn. Mammen Joseph receiving M. E. Eapen Cor-Episcopa Memorial 'Good Shephered Award' from Dr. Yakob Mar Irenious Metropolitan for excellence in studies (Bachelor of Divinity from Orthodox Theological Seminary, Kottayam) at St. Thomas Orthodox Church, Vadakkenmannoor (Kottayam Diocese).**



**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസിന്റെ നേതൃത്വത്തിൽ നടക്കുന്ന കോട്ടയം, കോട്ടയം സെൻട്രൽ ഭദ്രാസനം വൈദിക കുടുംബ സ്നേഹയാത്ര മുണ്ടക്കയം പൈങ്ങണ സെന്റ് തോമസ് പള്ളിയിൽ.**



**Oxygen 2024 - Orthodoxy in new generation: 14th Sep 2024, St. Gregorios Orthodox Church, Sharjaha. MGOCSM UAE ZONE ALUMNI meeting with lots of creative, purpose-filled suggestions and feedbacks in the presence Dr Abraham Mar Seraphim, MGOCSM President and Fr Dr Vivek Varghese, General Secretary, MGOCSM.**



**മദ്രാസ് സർവകലാശാലയിൽ നിന്നും എം.എ. ഡെവലപ്പ്മെന്റ് അഡ്മിനിസ്ട്രേഷനിൽ ഒന്നാം റാങ്കും, യൂണിവേഴ്സിറ്റി എൻഡോവ്മെന്റ് അവാർഡും ജെറിൻ ഡി. റോയിയ്ക്ക് ലഭിച്ചു. MGOCSM മുൻ സ്റ്റുഡന്റ് സെക്രട്ടറിയും മാവേലിക്കര ഭദ്രാസന യുവജനപ്രസ്ഥാനം മുൻ മേഖല സെക്രട്ടറിയുമാണ്. കായംകുളം കാദീശാ കത്തീഡ്രൽ ഇടവകാംഗം കണ്ണംപള്ളിൽ റോയി ഡി. ഫിലിപ്പിന്റെയും ജ്യോതിയുടെയും മകനാണ്.**

## MOSC കരുതൽ

The Malankara Orthodox Syrian Church
Ministry of Human Empowerment

MOSC സൗഖ്യയാൻ

സമഗ്രസൗഖ്യത്തിനു ഒരു മാർഗ്ഗരേഖ

കേന്ദ്ര/സംസ്ഥാന ഗവൺമെന്റുകളിൽ നിന്ന് ന്യൂനപക്ഷങ്ങൾക്ക് ലഭിക്കുന്ന ആനുകൂല്യങ്ങളെപ്പറ്റി നമ്മുടെ സഭാമക്കൾക്ക് സമയാസമയങ്ങളിൽ ബോധവൽക്കരണം നൽകുവാൻ ലക്ഷ്യമിട്ടുകൊണ്ട് പരിശുദ്ധസഭയുടെ ഹ്യൂമൻ എംപവർമെന്റ് ഡിപ്പാർട്ടുമെന്റിന്റെ നേതൃത്വത്തിൽ **MOSC കരുതൽ** എന്ന പദ്ധതിക്ക് തുടക്കം കുറിക്കുന്നു.

### ഈ പദ്ധതിയുടെ ഉദ്ദേശ്യങ്ങൾ

- ക്രൈസ്തവ ന്യൂനപക്ഷത്തിൽപ്പെട്ട നമ്മുടെ സഭാമക്കൾക്ക് കേന്ദ്ര - സംസ്ഥാന ഗവൺമെന്റിൽ നിന്നുള്ള ആനുകൂല്യങ്ങൾ സംബന്ധിച്ച് ബോധവൽക്കരണം നൽകുക.
- ലഹരികൾക്ക് അടിമപ്പെട്ട് പോകുന്ന യുവതലമുറയെ അതിൽ നിന്നും മോചിപ്പിക്കുന്നതിനുവേണ്ടി എക്സൈസ്, പോലീസ് എന്നീ ഡിപ്പാർട്ട്മെന്റുകളുടെയും ഗവൺമെന്റ് ഏജൻസികളുടെയും മറ്റു സംഘടനകളുടെയും സഹകരണത്തോടെ പ്രവർത്തിക്കുക.
- ശാരീരികവും മാനസികവും സാമ്പത്തികവുമായ പ്രതിസന്ധികൾ നേരിടുന്ന സഭാമക്കളെ ചേർത്തുപിടിക്കുന്നതോടൊപ്പം അവർ നേരിടുന്ന പ്രശ്നങ്ങൾ ഗവൺമെന്റ്തലത്തിൽ എത്തിക്കുക.
- വിദ്യാർത്ഥികൾക്കു ലഭിക്കുന്ന ന്യൂനപക്ഷ സ്കോളർഷിപ്പുകൾ സംബന്ധിച്ച അറിയിപ്പുകൾ സമയാസമയങ്ങളിൽ നൽകുക.

കൂടുതൽ വിവരങ്ങൾക്ക്
(ചീഫ് കോർഡിനേറ്റർ) - 9446043247

### പദ്ധതിയുടെ പ്രവർത്തനരീതി

1. സഭയിലെ പിതാക്കന്മാർക്കും വൈദികർക്കും ഇടവകകളിലെ ഓരോ അംഗത്തിനും കേന്ദ്ര - സംസ്ഥാന തലത്തിലുള്ള ന്യൂനപക്ഷ ആനുകൂല്യങ്ങളെപ്പറ്റിയുള്ള അറിവുകൾ പകർന്നുകൊടുക്കുന്നു.
2. കേന്ദ്ര - സംസ്ഥാന ഗവൺമെന്റുകളിലെ ജോലി ഒഴിവുകളുടെ നോട്ടിഫിക്കേഷൻ ലഭിക്കുന്നതിനു വേണ്ടി ഇതുമായി ബന്ധപ്പെട്ട് ഗവൺമെന്റ് തലത്തിൽ രജിസ്ട്രേഷൻ നടത്തുവാനുള്ള മാർഗ്ഗനിർദ്ദേശം കൊടുക്കുന്നു.
3. കേന്ദ്ര - സംസ്ഥാന തലത്തിൽ ന്യൂനപക്ഷ മീറ്റിംങ്ങുകൾ നടക്കുമ്പോഴും ജില്ലകളിൽ ന്യൂനപക്ഷ മീറ്റിംഗ് നടക്കുമ്പോഴും ആവശ്യങ്ങൾ അവതരിപ്പിക്കുവാനും കാര്യങ്ങൾ മനസ്സിലാക്കുവാനും സഭാതലത്തിലും, ഭദ്രാസനതലത്തിലും ഇടവകതലത്തിലും ഹെൽപ്പ്ലൈനിൽ പ്രവർത്തിക്കുവാനുള്ള പ്രവർത്തകരെ കണ്ടെത്തുക.
4. ശാരീരികമായി ബുദ്ധിമുട്ടനുഭവിക്കുന്നവരും സാമ്പത്തികമായി പിന്നോക്കം നിൽക്കുകയും ചെയ്യുന്നവരുമായ സഭാമക്കൾക്ക് ഗവൺമെന്റിൽ നിന്നുള്ള മെഡിക്കൽ ഇൻഷുറൻസ് ഉൾപ്പെടെയുള്ള മറ്റു ആനുകൂല്യങ്ങളെപ്പറ്റി അറിവു നൽകുക.
5. ഡിജിറ്റൽ മീഡിയയുടെ സഹായത്തോടെ സഭയുടെ ഗ്രിഗോറിയൻ ചാനൽവഴി സഭാമക്കളിലേക്ക് ന്യൂനപക്ഷങ്ങളുടെ ആനുകൂല്യങ്ങളെപ്പറ്റി ബോധവൽക്കരണം നടത്തുക.
6. ഇടവകതലത്തിൽ ഒരു ഹെൽപ്പ് ഡെസ്ക് രൂപീകരിക്കേണ്ടതാണ്. സണ്ടേസ്കൂൾ, വിദ്യാർത്ഥിപ്രസ്ഥാനം, യുവജനപ്രസ്ഥാനം, മർത്തമറിയം വനിതാസമാജം, പ്രാർത്ഥനായോഗം ഇവയുടെ ഓരോ പ്രതിനിധികൾ അടങ്ങുന്നതായിരിക്കണം ഇടവകതലത്തിലെ ഹെൽപ്പ് ഡെസ്ക്.
7. കേന്ദ്ര - സംസ്ഥാന ഗവൺമെന്റുകൾ നൽകുന്ന ആനുകൂല്യങ്ങൾ സംബന്ധിച്ച് ഇടവക - ഡിസ്ട്രിക്ട്- ഭദ്രാസനതലങ്ങളിൽ ബോധവൽക്കരണം നടത്തുവാൻ സഹായകമായ സെമിനാറുകൾ, ക്ലാസ്സുകൾ എന്നിവ സംഘടിപ്പിക്കുക.

THE MINISTRY OF HUMAN EMPOWERMENT
Catholicate Palace, Devalokam P.O, Kottayam, Kerala. 686004
0481 - 2572800, 2578499, 2578500 hrm@mosc.in
www.hrm.mosc.in



രാജസ്ഥാനിലെ ജ്യോതിസ്സ് ആശ്രമത്തിന്റെ പ്രതിഷ്ഠ പെരുന്നാളിനോടനുബന്ധിച്ച് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ വിശുദ്ധ കുർബാന അർപ്പിച്ചു. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ സന്നിഹിതനായിരുന്നു.

## സുറിയാനി പരിശീലനം

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക സംഗീത വിഭാഗമായ ശ്രുതി സ്കൂൾ ഓഫ് ലിറ്റർ ജിക്കൽ മ്യൂസിക് ഓൺലൈനായി സുറിയാനി ഭാഷാ പരിശീലനം നൽകുന്നു. എ വൺ ലെവൽ കോഴ്സിന്റെ കാലാവധി 2 മാസം. പുതിയ ബാച്ചിലേക്ക് അപേക്ഷകൾ ക്ഷണിച്ചു. 18 വയസ്സിനു മുകളിലുള്ളവർക്കു ചേരാം. അപേക്ഷകൾ 30-നു മുൻപായി srutimusics@gmail.com മെയിലിൽ അയയ്ക്കണം. വിവരങ്ങൾക്ക്: +91 94474 09452. അപേക്ഷാഫോം http:// www.srutimusic.org/ വെബ്സൈറ്റിൽ ലഭ്യം.



**അമേരിക്കയിലെ ടെന്നസ്സെ സ്റ്റേറ്റ് സർവകലാശാലയിൽ ഫുഡ് ആൻഡ് ആനിമൽ സയൻസിൽ ബിരുദാനന്തര ബിരുദത്തിനുള്ള ഗ്രാജേറ്റ് റിസർച് സ്കോളർഷിപ്പിന് ജസ്റ്റിൻ ബോസ് അർഹനായി. സുൽത്താൻബത്തേരി ഭദ്രാസനത്തിലെ കടൽമാട് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിലെ ഇടവകാംഗങ്ങളായ കടൽമാട് തണ്ടായിൽ ടി വി ബോസ് - ജെസി ദമ്പതികളുടെ മകനാണ്.**




Malankara Orthodox Syrian Church
Ministry of Human Empowerment






സഭാമക്കളുടെയും പൊതു സമൂഹത്തിന്റേയും സമഗ്രസൗഖ്യവും ആരോഗ്യവും എന്ന ലക്ഷ്യം മുൻനിറുത്തി സഭാ മാനവശാക്തീകരണ വിഭാഗം (Ministry of Human Empowerment) MOSC സൗഖ്യയാൻ എന്ന നൂതനപദ്ധതി ആവിഷ്കരിച്ച് നടപ്പിലാക്കുകയാണ്. കോവിഡാനന്തര സമൂഹം രോഗാതുരമായ സമൂഹമാണ്. ജീവിതശൈലി രോഗങ്ങളടക്കം ഗുരുതരവും അല്ലാത്തതുമായ പലവിധ രോഗങ്ങൾ മൂലം അനേകർ കഷ്ടപ്പെടുന്നു. രോഗികളുടെ എണ്ണം വർദ്ധിച്ചതോടെ ആതുരസേവനരംഗം വൻതോതിൽ വാണിജ്യവൽക്കരിക്കപ്പെട്ടിരിക്കുന്നു. വൻകിട കോർപ്പറേറ്റുകൾ ഈ രംഗത്തേക്ക് പ്രവേശിച്ചതോടെ 'മെഡിക്കൽമിഷൻ' എന്ന മനോഹര സങ്കൽപ്പത്തിന് വൻ അപചയം സംഭവിച്ചിരിക്കുന്നു. അർപ്പണ ബുദ്ധിയോടും നിസ്വാർത്ഥമായും സേവനം ചെയ്യുന്ന അനേകം ഡോക്ടർമാരും നേഴ്സുമാരുമൊക്കെയുണ്ടെങ്കിലും സ്വകാര്യമേഖലയിൽ രോഗചികിൽസ എന്നത് നിർദ്ധനർക്ക് അപ്രാപ്യമായിത്തീരുകയാണ്. ക്രിസ്തുവിന്റെ സൗഖ്യദാന ശുശ്രൂഷ എന്ന ലക്ഷ്യത്തോടെ പ്രശംസനീയ വിധത്തിൽ പ്രവർത്തിക്കുന്ന ചുരുക്കം ചില ആതുരാലയങ്ങൾ ഉണ്ടെങ്കിലും വാണിജ്യവൽക്കരണം വൻതോതിൽ വ്യാപിക്കുന്നതു മൂലം കച്ചവടം, ലാഭം എന്നിവ മുൻനിറുത്തിയുള്ള സമീപനങ്ങൾ സൗഖ്യദാന ശുശ്രൂഷയുടെ ശോഭ നഷ്ടപ്പെടുത്തിയിരിക്കുന്നു. ഈ സാഹചര്യത്തിൽ രോഗികൾ ആവശ്യപ്പെടുന്നതനുസരിച്ച് അവർക്കു വേണ്ട മെഡിക്കൽ/ ആത്മീയ മാർഗ്ഗനിർദേശം നൽകുവാൻ ലക്ഷ്യമിട്ടുകൊണ്ട് സഭയുടെ മാനവശാക്തീകരണ വിഭാഗം ആവിഷ്കരിക്കുന്ന പദ്ധതിയാണ് MOSC സൗഖ്യയാൻ.

**സൗഖ്യയാൻ പദ്ധതിയുടെ ഉദ്ദേശ്യങ്ങൾ**

1. പരിചയ സമ്പന്നരായ ഡോക്ടർമാരുടെ ഒരു പാനൽ രോഗികൾക്ക് ആവശ്യമായ വിദഗ്ദ്ധ മെഡിക്കൽ ഉപദേശം നൽകുന്നു.
2. രോഗനിർണ്ണയത്തിനും ചികിത്സയ്ക്കും ഏറ്റവും ഉചിതവും ഫലപ്രദവും ചെലവുകുറഞ്ഞതുമായ മാർഗ്ഗങ്ങൾ രോഗികൾക്ക് കാട്ടിക്കൊടുക്കുന്നു.
3. ശാരീരിക - മാനസിക - ആത്മീയ തലങ്ങളിലുള്ള സമഗ്രആരോഗ്യം എന്ന നിലയിലേക്ക് രോഗികളെ നയിക്കുന്നു.
4. ദീർഘ ചികിത്സയും ശസ്ത്രക്രിയയും ആവശ്യമുള്ളവർക്ക് മാനസിക ധൈര്യവും ആശ്വാസവും പകർന്നു നൽകുവാൻ ഉദ്ദേശിച്ചുള്ള ധ്യാനവും തൈലാഭിഷേക ശുശ്രൂഷയും ഒരുക്കുന്നു.

**സൗഖ്യയാൻ മെഡിക്കൽ ഹെൽപ്പ്ലൈനിൽ ബന്ധപ്പെടേണ്ട നമ്പറുകൾ:**

62382 31322
97446 38680
94470 08431

**പ്രവർത്തന രീതി**

1. 24 മണിക്കൂറും പ്രവർത്തിക്കുന്ന സൗഖ്യയാൻ മെഡിക്കൽ ഹെൽപ്പ്ലൈൻ. പൂർണ്ണസമയം സൗജന്യ സേവനം നൽകുന്ന ഡോക്ടർമാരുടെയും നേഴ്സ്മാരുടേയും ഒരു ടീമാണ് ഈ ഹെൽപ്പ്ലൈനിൽ ഉളളത്.
2. രോഗികൾ അവരുടെ രോഗവിവരങ്ങളുടെ/ രോഗനിർണ്ണയത്തിന്റെ പ്രാഥമിക റിപ്പോർട്ട് ഹെൽപ്പ് ലൈനിൽ നൽകുക.
3. ആദ്യമായി കണ്ട ഡോക്ടറുടെ നിർദ്ദേശങ്ങൾ/ഇതുവരെ നടത്തിയ ചികിത്സകളുടെ വിവരം/ടെസ്റ്റുകളുടെ റിപ്പോർട്ടുകൾ എന്നിവ സ്കാൻ ചെയ്ത് ഓൺലൈനായി ഹെൽപ്പ്ലൈനിൽ നൽകുക.
4. നിർണ്ണയിക്കപ്പെടുന്ന രോഗത്തിന് ഏറ്റവും ഫലപ്രദവും ചെലവുകുറഞ്ഞതുമായ ചികിൽസ ഏത് ആശുപത്രിയിൽ ലഭ്യമാണെന്ന് ഹെൽപ്പ് ലൈനിൽ നിന്ന് മറുപടി പ്രതീക്ഷിക്കുക.
5. കൗൺസലിംഗ്, തൈലാഭിഷേകം എന്നിവ ആവശ്യമുളളവർക്കായി ത്രിദിന ധ്യാനസൗകര്യം നൽകുന്നു.
6. ഹെൽപ്പ്ലൈനിൽ നിന്ന് രോഗികളുടെ ആവശ്യമനുസരിച്ച് മാർഗ്ഗനിർദ്ദേശം നൽകുന്നതല്ലാതെ ഒരുവിധത്തിലുമുളള ചികിൽസയും നേരിട്ട് നൽകുന്നതല്ല.
7. സൗഖ്യയാൻ മെഡിക്കൽ ഹെൽപ്പ്ലൈനിന്റെ സേവനം തികച്ചും സൗജന്യമാണ്. ഹെൽപ്പ്ലൈനിൽ നിന്ന് നൽകുന്ന മാർഗ്ഗനിർദ്ദേശം സ്വീകരിക്കുവാനോ, നിരാകരിക്കുവാനോ രോഗിയ്ക്ക് പൂർണ്ണ സ്വാതന്ത്ര്യം ഉളളതിനാൽ ഇതു സംബന്ധിച്ച് സഭയ്ക്ക് ഒരു വിധത്തിലുമുളള ഉത്തരവാദിത്തവും ഉണ്ടായിരിക്കുന്നതല്ല.






## നിയമിതരായി













മലങ്കര ഓർത്തഡോക്സ് സഭാ ഹ്യൂമൻ എംപവർമെന്റിന്റെ കീഴിൽ തുടക്കം കുറിച്ചിരിക്കുന്ന 'സൗഖ്യയാൻ' പദ്ധതിയുടെ ചീഫ് കോർഡിനേറ്ററായി റവ.ഫാ.മാത്തുക്കുട്ടി റമ്പാൻ (മാർ ബസേലിയോസ് ദയറ, ഞാലിയാക്കുഴി) 'കരുതൽ' പദ്ധതിയുടെ ചീഫ് കോർഡിനേറ്ററായി ഫാ.ബെന്യാമിൻ ശങ്കരത്തിൽ, (വികാർ സെന്റ്.ജോസഫ് ദേവാലയം, കണ്ടനാട് ഈസ്റ്റ് ഭദ്രാസനം) എന്നിവരെ പരി.ബാവാ തിരുമേനി നിയമിച്ചു.

"ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ."

**– പ. പരുമല തിരുമേനി**



തൃക്കുന്നത്ത് സെമിനാരിയിൽ പിതാക്കന്മാരുടെ സംയുക്ത ഓർമപെരുന്നാളിന് കൊടികയറി. സെപ്റ്റംബർ 27, 28 ദിവസങ്ങളിൽ ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ നടത്തപ്പെടുന്ന ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെയും പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെയും സംയുക്ത ഓർമ്മപ്പെരുന്നാളിന് ഇടവക മെത്രാപ്പോലീത്ത യുഹാനോൻ മാർ പോളികാർപ്പസ് മെത്രാപ്പോലീത്ത പെരുന്നാൾ കൊടിയേറ്റ് കർമ്മ നിർവഹിച്ചു. അരമന മാനേജർ ഫാ. റിജോ മാത്യു, ചാപ്പൽ വികാരി ഫാ. ബിനോയി വർഗീസ് പരീയത്ത് എന്നിവർ സമീപം.